# മലങ്കര ഇടവക പത്രിക.

പുസ്തകം ൧൮ | ൧൯൦൬ ഇടവം | ലക്കം ൮

മംഗളം

ആദാമിൻപാപംമൂലം ക്ഷിതിയതിലിഹവന്നീടിനോരാടലെല്ലാം,
മോദാൽതീർത്തങ്ങുതൻജാതിയെ യഴിവിയലാതുള്ള ലോകത്തിലാക്കീ-
പാദം നിത്യംവണങ്ങിപ്പുരന്ദടയസമീപേ വസിപ്പിക്കുവാനായ്,
ഖേദം വിട്ടിങ്ങുവന്നച്ചരണസരസിജേ ഞാനിതാകൈതൊഴുന്നേൻ.

പി. എ. എബ്രഹാം.

## പള്ളിമണികൾ.

മണിക്കു വെള്ളോടിനോടു തുല്യ ഗുണമുള്ളതായി വേറൊരു ലോഹവുമില്ലെങ്കിലും മണി വാങ്ങാൻ ആവശ്യമുള്ള പള്ളിക്കാർ എല്ലാവരും അമെരിക്കയിലെ സി. എസ. ബെൽ കമ്പനി ഉണ്ടാക്കുന്ന ഉരുക്കുമണികളുടെ കഥ അറിഞ്ഞിരിക്കേണ്ടതാണ.

സാമാന്യം വലിപ്പമുള്ളതും നാദമാധുര്യമുള്ളതും അകലത്തിൽ കേൾക്കാകുന്നതുമായ ഒരു ഉരുക്കുമണിക്കു ചിലവാകുന്ന സംഖ്യകൊണ്ടു അതിനെക്കാൾ വളരെ ചെറിയതും അതുകാരണത്താൽ പല വിധത്തിലും മോശവുമായ ഒരു മണിമാത്രമെ വെള്ളോടാണെങ്കിൽ വാങ്ങാൻ സാധിക്കയുള്ളു.

മേല്പറഞ്ഞ കമ്പനി ഉണ്ടായിട്ടു ഇപ്പോൾ മുപ്പതു സംവത്സരത്തോളം മാത്രമെ ആയിട്ടുള്ളു എങ്കിലും ഈ കാലത്തിനകം മൂന്നു ലക്ഷത്തിലധികം മണികൾ ഉണ്ടാക്കി വിററിട്ടുണ്ടെന്നു അറിഞ്ഞാൽ ഇവയുടെ ഗുണത്തെപ്പററിയുള്ള പൊതുജനാഭിപ്രായം എന്താണെന്നു അറിയാമല്ലൊ. തിരുവനന്തപുരം സുറിയാനി പള്ളിയിലും മാർ ദീവന്നാസ്യോസ സിമ്മനാരിയിലും കോട്ടയത്തു തിരുനക്കര നവീകരണ പള്ളിയിലും ഈവക മണികൾ വരുത്തിയിരിക്കുന്നതിനാൽ ഇവയുടെ ഗുണം കണ്ടു ബോധപ്പെടാവുന്നതാണ.

## വിലവിവരം പട്ടിക.

| മണികളുടെ വായിലത്തെ വിസ്താരം. | ഉരുക്കു മണികൾ. | | വെള്ളോട്ടു മണികൾ. | |
|---|---|---|---|---|
| | ആട്ടി അടിക്കാനുള്ള ഉപകരണങ്ങളുൾപ്പെടെ ഉദ്ദേശം തൂക്കം. | ഉപകരണങ്ങൾ ഉൾപ്പെടെ വില. | മണി തനിച്ചു ഉദ്ദേശം തൂക്കം. | ആട്ടി അടിക്കാനുള്ള ഉപകരണങ്ങൾ ഉൾപ്പെടെ വില. |
| ഇഞ്ചു | റാത്തൽ | ക. ണ. | റാത്തൽ | ക. ണ. |
| ൧൪ | ൫൦ | ൧൮—൧൨ | ൫൦ | ൫൭—൧൦ |
| ൧൬ | ൭൫ | ൨൮—൨ | ൭൨ | ൮൨—൧൫ |
| ൧൮ | ൧൦൦ | ൩൭—൮ | ൧൧൦ | ൧൨൫—൫ |
| ൨൦ | ൧൫൦ | ൫൦—൦ | ൧൫൦ | ൧൭൦—൧൨ |
| ൨൨ | ൨൦൫ | ൬൨—൮ | ൨൦൦ | ൨൪൩—൧൨ |
| ൨൪ | ൨൫൦ | ൭൮—൨ | ൨൫൦ | ൨൮൬—൧൪ |
| ൨൬ | ൩൫൦ | ൧൨൫—൦ | ൩൫൦ | ൩൮൯—൬ |
| ൨൮ | ൪൫൦ | ൧൫൬—൪ | ൪൦൦ | ൪൪൦—൧൦ |
| ൩൦ | ൫൭൦ | ൨൦൩—൨ | ൫൦൦ | ൫൩൮—൧൨ |
| ൩൨ | ൬൪൦ | ൨൩൪—൬ | ൬൦൦ | ൬൩൯—൧ |
| ൩൪ | ൭൬൫ | ൨൮൧—൪ | ൭൦൦ | ൭൪൩—൧൨ |
| ൩൬ | ൯൫൦ | ൩൪൩—൧൨ | ൮൦൦ | ൮൩൭—൮ |
| ൩൮ | ൧൦൧൦ | ൩൯൦—൧൦ | ൧൦൦൦ | ൧൦൩൫—൧൫ |
| ൪൦ | ൧൩൦൦ | ൪൬൮—൧൨ | ൧൨൦൦ | ൧൨൩൮—൧൨ |
| ൪൨ | ൧൪൮൦ | ൫൧൫—൧൦ | ൧൪൦൦ | ൧൪൪൩—൧൨ |
| ൪൪ | ൧൭൯൦ | ൬൨൫—൦ | ൧൬൦൦ | ൧൬൫൩—൨ |
| ൪൮ | ൨൨൮൦ | ൭൮൧—൪ | ൨൦൦൦ | ൨൦൭൧—൧൪ |
| ൫൪ | ൩൧൫൦ | ൧൧൭൧—൧൪ | ൩൦൦൦ | ൩൦൭൫—൦ |

ഈ പട്ടികയിൽ ഉരുക്കുമണികളുടെയും വെള്ളോട്ടുമണികളുടെയും വിലവിവരം കാണിച്ചിട്ടുള്ളതു പരിശോധിച്ചാൽ വെള്ളോട്ടുമണികളുടെ വില ഉരുക്കുമണികളുടേതിനെക്കാൾ ഉദ്ദേശം മൂന്നിരട്ടിയുണ്ടെന്നു കാണാം.

മുപ്പതു ഇഞ്ചിൽ കുറഞ്ഞ ഉരുക്കു മണികളും ഇരുപത്താറു ഇഞ്ചിൽ കുറഞ്ഞ വെള്ളോട്ടുമണികളും പള്ളികളിൽ ഉപയോഗിക്കാൻ ഉണ്ടാക്കുന്നവയല്ല.

മണിയുടെ ഗുണം അതിന്റെ വലിപ്പത്തെ ആശ്രയിച്ചിരിക്കുന്നതാകകൊണ്ടു വല്ല കഴിവും ഉണ്ടെങ്കിൽ മുപ്പതിഞ്ചിൽ കുറയാതെ വിസ്താരമുള്ള ഉരുക്കുമണിയെങ്കിലും ഇരുപത്താറിഞ്ചിൽ കുറയാത്തുള്ള വെള്ളോട്ടുമണിയെങ്കിലും വാങ്ങിക്കാനാണു മണി ആവശ്യമുള്ള എല്ലാവരും ശ്രമിക്കേണ്ടതു.

മേൽപ്പറഞ്ഞ രണ്ടിൽ ഏതെങ്കിലും ഒരു മണി വാങ്ങിയാൽ കൊള്ളാമെന്നുള്ളവർ സ്റ്റാമ്പു അടക്കം ചെയ്തു താഴെ കാണുന്ന മേൽവിലാസത്തിൽ എഴുതി അയച്ചാൽ ഏർപ്പാടിന്റെ വിവരം അറിയിച്ചുകൊടുക്കുന്നതാണ്.

കെ. എം. കുര്യൻ.
അമേരിക്കയിലെ സി. എസ. ബെൽകമ്പനിയുടെ
ഇൻഡ്യൻ പ്രതിനിധി, കോട്ടയം.

---

## മിശിഹാനുകരണം

### അദ്ധ്യായം ൯.

### കീഴ്വണക്കവും അനുസരണവും.

അധികാരം പ്രവൃത്തിക്കുന്നതിനെക്കാൾ നല്ലതു കീഴ്വണക്കത്തോടും അനുസരണത്തോടുംകൂടി ഇരിക്കുകയാകുന്നു. എന്നാൽ മിക്കവരും കീഴ്വണക്കത്തോടുകൂടിയിരിക്കുന്നതു അപ്രകാരം ഇരിക്കേണ്ട ആവശ്യംകൊണ്ടല്ലാതെ ദൈവസ്നേഹംകൊണ്ടല്ല; തൽകാരണം, അവർക്കു തങ്ങളുടെ സ്ഥിതി പ്രയാസകരമായി തോന്നുകയും ഏററവും നിസ്സാരമായ സംഗതികളിൽകൂടി പിറുപിറുക്കുന്നതിനു അവർക്കു ഇടയാകുകയും ചെയ്യുന്നു; ഏതു സ്ഥിതിയിലായിരുന്നാലും പൂർണ്ണഹൃദയത്തോടെ ദൈവഹിതത്തിനു കീഴ്പ്പെട്ടിരിക്കുന്നതുവരെ അവർക്കു മനോസ്വാതന്ത്ര്യം ലഭിക്കുന്നതിനു വഴിയില്ല. നീ എവിടെ പോയാലും ദൈവേച്ഛക്കു വിനയസഹിതം കീഴ്പ്പെട്ടിരുന്നാലല്ലാതെ നിനക്കു സ്വാസ്ഥ്യം ലഭിക്കുകയില്ല. ദൈവം നിശ്ചയിച്ചിരിക്കുന്ന സ്ഥലത്തെക്കാൾ സുഖകരമായിട്ടുള്ളതു മറെറാന്നാണെന്നുള്ള മനോവിചാരവും തൽസ്ഥാനസംബന്ധമായ മാററത്തിനുവേണ്ടിയുള്ള ആഗ്രഹവും നമ്മെ ചതിക്കുന്നതും വേദനപ്പെടുത്തുന്നതും ആകുന്നു.

മനുഷ്യർ തങ്ങൾക്കു തോന്നുന്നപ്രകാരം പ്രവൃത്തിക്കുന്നതിനു ആഗ്രഹിക്കുകയും, തങ്ങളുടെ അഭിപ്രായങ്ങൾക്കു അനുരൂപമായവയിലേക്കു സദാ ചായുകയും ചെയ്യുന്നു. എന്നാൽ ദൈവം നമ്മുടെ ഹൃദയങ്ങളിൽ വസിക്കുകയാണെങ്കിൽ, സമാധാനപരിപാലനത്തിനുവേണ്ടി നാം നമ്മുടെ സ്വന്ത അഭിപ്രായങ്ങളെ പലപ്പോഴും ത്യജിക്കേണ്ടിവരും. സകല കാര്യങ്ങളുടേയും ഹേതുക്കളും വഴികളും മനസ്സിലാക്കുവാൻ തക്കവണ്ണം പൂർണ്ണജ്ഞാനം ഉള്ളവനായിട്ടു ഈ ഭൂമിയിൽ ആരാണു ഉള്ളതു? ആയതുകൊണ്ടു നിന്റെ സ്വന്ത അഭിപ്രായത്തിൽ ക്രമത്തിലധികം ആശ്രയിക്കാതെ അന്യാഭിപ്രായങ്ങളെ ശ്രദ്ധയോടെ കേൾക്കുക. അഗാധമായി ആലോചിക്കേണ്ട ഒരു സംഗതിയിലൊ ലൌകിക ജ്ഞാനം ഉപയോഗിക്കേണ്ട മറെറാന്നിലൊ നിന്റെ സ്വന്ത അഭിപ്രായം ശരിയാണെന്നു വന്നേക്കാം; എങ്കിലും ദൈവത്തെ

പ്രീതി നീ അതിനെ ശാന്തതയോടെ തള്ളിക്കളഞ്ഞു അന്യന്റെ അഭിപ്രായത്തിനു കീഴ്പ്പെടുകയാണെങ്കിൽ, ആ പ്രവൃത്തി നിന്റെ ആത്മീയ വളൎച്ചയെ അനല്പമായി സഹായിക്കുന്നതായിരിക്കും. ഉപദേശിക്കുന്നതിനെക്കാൾ നല്ലതു ഉപദേശിക്കപ്പെടുന്നതാണെന്നു ഞാൻ പലപ്പോഴും പറഞ്ഞുകേട്ടിട്ടുണ്ടു. ചിലപ്പോൾ രണ്ടാളുകളുടേയും അഭിപ്രായങ്ങൾ ഒരുപോലെ ശരിയാണെന്നു വരാം. അങ്ങിനെ വരുമ്പോൾ രണ്ടാളുകളും അന്യോന്യം കീഴ്പ്പെടാതെ നിന്നനിലയിൽതന്നെ നില്ക്കേണ്ടിവരും. എന്നാൽ സത്യവും കാൎയ്യഗൌരവവും അന്യാഭിപ്രായത്തിൽ ഇരിക്കെ അന്യനു കീഴ്പ്പെടാതെയിരിക്കുന്നതു അഹങ്കാരത്തിന്റെയും ശാഠ്യത്തിന്റെയും ലക്ഷണമാകുന്നു.

---

## അദ്ധ്യായം ൧൦.

### അതിസംസാരം.

ലൌകീകമായി ജീവിതം കഴിച്ചുകൂട്ടുന്നവരുടെ കൂട്ടത്തിൽ കൂടാതെയിരിക്കുന്നതിനു കഴിയുന്ന യത്നം ചെയ്യുക; എന്തുകൊണ്ടെന്നാൽ ലോകകാൎയ്യങ്ങളെ പറ്റിയുള്ള അതിസംസാരം—എത്രതന്നെ നിൎമ്മലമായി നംമ്മകാക്കുവാൻ നാം ശ്രമിച്ചാലും—ആത്മീയവളൎച്ചക്കു വലിയ ഒരു പ്രതിബന്ധമായി ഭവിക്കുന്നു. വ്യൎത്ഥകാൎയ്യങ്ങളാലും ഏഷ്പ്പാടുകളാലും നാം എളുപ്പത്തിൽ ആകൎഷിക്കപ്പെടുകയും എളുപ്പത്തിൽ അശുദ്ധമാക്കപ്പെടുകയും ചെയ്യുന്നു. ആളുകൾ കൂട്ടം കൂടുന്ന സ്ഥലത്തു പോകേണ്ടതില്ലായിരുന്നു എന്നും സംസാരിക്കേണ്ടതില്ലായിരുന്നു എന്നും ഞാൻ അനേകം പ്രാവശ്യം വിചാരിച്ചിട്ടുണ്ടു.

നാം സംഘങ്ങളിൽ പോകുന്നുണ്ടു; എന്നാൽ മനോദുഃഖത്തോടും മലിനപ്പെട്ടും അത്രെ പ്രായേണ അവയിൽനിന്നു നാം തിരിച്ചുവരുന്നതു. ഇങ്ങിനെയുള്ള സംഘങ്ങളിൽ ചെന്നുകൂടുന്നതിനും വ്യൎത്ഥസംസാരത്തിൽ ഉൾപ്പെടുന്നതിനും നാം അത്രവളരെ ആഗ്രഹിക്കുന്നതിന്റെ കാരണം താഴെ പറയുന്നതാകുന്നു:—(൧) നമ്മുടെ വ്യസനങ്ങളും അരിഷ്ടതകളും നിൎമ്മൂലമാക്കിച്ചെയ്യുവാൻ സംഘങ്ങളിൽ പ്രകടിപ്പിക്കാറുള്ള നേരമ്പോക്കുകൾ ഉതകുമെന്നു നാം വിചാരിക്കുന്നു; (൨) നാം ഏറ്റവും സ്നേഹിക്കുകയും ആഗ്രഹിക്കുകയും ചെയ്യുന്നവയേയും, ഏറ്റവും വെറുക്കുകയും തള്ളിക്കളകയും ചെയ്യുന്നവയേയും കുറിച്ചു ആലോചിക്കുന്നതിനും സംസാരിക്കുന്നതിനും നാം കാംക്ഷിക്കുന്നു. എന്നാൽ ഈ വിചാരം നമ്മെ അധികമായി വഞ്ചിക്കുന്നു. കാരണം: പരിശുദ്ധറൂഹാ തരുന്നതും എല്ലാവേദനകളിലും ആത്മാവിന്റെ ഏക സഹായമായിരിക്കുന്നതും ആയ അകമെയുള്ള ദൈവീക സമാധാനം പുറമെയുള്ള ജീവിതത്തിൽനിന്നുള്ള സമാധാനത്തിന്റെ ആശയാൽ തീരെ നശിപ്പിച്ചുകളയപ്പെടുന്നു. ആയതുകൊണ്ടു വിലമതിക്കുവാൻ പാടില്ലാത്ത നമ്മുടെ സമയത്തെ വ്യൎത്ഥമായും പാപകരമായും കഴിച്ചുകൂട്ടുവാൻ ഇടയാകാതെയിരിക്കേണ്ടുന്നതിനുവേണ്ടി നമുക്കു ഉണൎവ്വോടിരുന്നു ഇടവിടാതെ പ്രാൎത്ഥിക്കാം; അഥവാ സംസാരിക്കേണ്ടിവരുന്ന അവസരങ്ങളിൽ നമുക്കു "ക്രിസ്ത്യാനികൾ പരസ്പരം പണിതുറപ്പിക്കേണ്ടതിനുതകുന്ന" വിശുദ്ധ കാൎയ്യങ്ങളെ കുറിച്ചു സംസാരിക്കുകയും ചെയ്യാം.

ദൈവകൃപയിൽ ഉള്ള വളൎച്ചയിൽ നാം കാണിക്കുന്ന ഉദാസീനതയും ശ്രദ്ധയില്ലായ്മയും ആണു നമ്മുടെ അധരങ്ങളെ അടക്കുവാൻ നമുക്കു സാധിക്കാതിരിക്കുന്നതിന്റെ മുഖ്യകാരണം. ആത്മീയസംഘങ്ങൾ—വിശിഷ്യാ ഒരേ ഹൃദയത്തോടും മനസ്സോടും കൂടിയിരിക്കുന്ന ആളുകൾ ദൈവഭയത്തോടും സ്നേഹത്തോടും കൂടുന്നവ—ആത്മീയവളൎച്ചക്കു അത്യധികം ഉതകുന്നവയാണു.

---

## അദ്ധ്യായം ൧൧.

### മനസ്സമാധാനവും ആത്മീയാഭിവൃദ്ധിയിൽ തീക്ഷ്ണതയും.

നമുക്കു കാൎയ്യമില്ലാത്തതും അന്യന്മാർ ചെയ്യുന്നതും സംസാരിക്കുന്നതും ആയ സംഗതികളിൽ നാം പ്രവേശിക്കാതിരുന്നാൽ നമുക്കു സമാധാനത്തിൽ വസിക്കാവുന്നതാണു. എന്നാൽ അന്യകാൎയ്യങ്ങളിൽ സദാ പ്രവേശിച്ചു ചുറ്റിനടക്കുന്നവ

നും ഒരിക്കലും മനോശാന്തതയോടെ ദൈവത്തെ ഓക്കാത്തവനും ആയ ഒരു മനുഷ്യനു അധിക കാലം സമാധാനത്തിൽ വസിക്കുന്നതിനു എങ്ങിനെ കഴിയും? ശാന്തരായി ഏകാഗ്രചിത്തരായിരിക്കുന്നവർ ഭാഗ്യവാന്മാർ, എന്തുകൊണ്ടെന്നാൽ അവരിൽ സമാധാനം വൎദ്ധിച്ചിരിക്കും.

പൂൎണ്ണാത്മാവോടെ നിശ്ചലം ദൈവത്തോടു ചേരുന്നതിനു വേണ്ടി ലോകമോഹങ്ങളെ അടക്കുവാനും ലൌകികവ്യാപാരങ്ങളിൽനിന്നു ഒഴിയുവാനും ആയിട്ടുള്ള നിതാന്ത പരിശ്രമംകൊണ്ടല്ലെങ്കിൽ പിന്നെ എന്തുകൊണ്ടാണു പുണ്യവാന്മാരിൽ ചിലൎക്കു പ്രാൎത്ഥനയിൽ പൂൎണ്ണത സിദ്ധിക്കുവാൻ ഇടവന്നിട്ടുള്ളതു? എന്നാൽ മഹിമയേറിയ ആ സ്ഥിതിയെ നമുക്കു പ്രാപിക്കുവാൻ വഹിയാത്തവണ്ണം അത്ര വളരെ നാം നമ്മുടെ സ്വന്ത മോഹങ്ങളിലും അനിത്യമായ ഇഹലോകവ്യാപാരങ്ങളിലും ഇഹലോകസുഖങ്ങളിലും സ്ഥിതിചെയ്തു കഴിഞ്ഞിരിക്കുന്നു; എന്നതന്നെയല്ലാ, ഒരു ദുൎഗ്ഗുണത്തെപ്പോലും ജയിക്കുന്നതിനു നമുക്കു കഴിയാതിരിക്കത്തക്കവണ്ണം മടിയിലും അശ്രദ്ധയിലും നാം അത്ര വളരെ ഉറച്ചുപോയിരിക്കുന്നു.

നാം നമ്മെത്തന്നെ അടക്കികൊണ്ടു മനസ്സിന്റെ കലങ്ങലിൽനിന്നു സ്വാസ്ഥ്യം പ്രാപിക്കുകയാണെങ്കിൽ നമുക്കു ദൈവീകമായ ആനന്ദത്തിൽ അസാരം രുചിയുണ്ടായിത്തുടങ്ങുകയും സ്വൎഗ്ഗീയ ധ്യാനത്തിൽ നിന്നുളവാകുന്ന അനുഗ്രഹം കുറെശ്ശെ പരിചയിക്കുന്നതിനു നമുക്കു സംഗതിയാവുകയും ചെയ്യും. എന്നാൽ ഈ സ്ഥിതിയിൽ നമുക്കു എത്തുന്നതിനുള്ള മുഖ്യതടസ്സം ബലമായ മോഹങ്ങൾക്കും അമിതമായ ആഗ്രഹങ്ങൾക്കും നാം കീഴടങ്ങിപ്പാൎക്കുന്നു എന്നുള്ളതാണു. സകല പരിശുദ്ധന്മാരുടെയും പൂൎണ്ണതയ്ക്കുള്ള ഏക വഴിയെന്നു യേശുമിശിഹാ നമുക്കു ചൂണ്ടിക്കാണിച്ചുതന്നിട്ടുള്ള ഇടുക്കു വഴിയിൽ പ്രവേശിക്കുന്നതിനു അല്പമായ ശ്രമം പോലും നാം ചെയ്യുന്നില്ല. ഇങ്ങിനെയിരിക്കെ, നമ്മുടെ തൊഴിലിൽ നിസ്സാരമായ വല്ല പ്രതിബന്ധവും നേരിട്ടാൽ ക്ഷണത്തിൽ നാം നിരാശപ്പെട്ടു വശാകുകയും മാനുഷീക സമാധാനത്തിനായി ഉടനെ യത്നിക്കുകയും ചെയ്യുന്നു; എന്നാൽ ധീരന്മാരായ പടയാളികളെപോലെ നാം പോൎക്കളത്തിൽനിന്നു പിൻവാങ്ങാതിരിപ്പാൻ യത്നിക്കുന്നു എങ്കിൽ, സ്വൎഗ്ഗത്തിൽ നിന്നു ദൈവത്തിന്റെ സഹായം ഇറങ്ങി നമ്മിൽ വന്നാവസിക്കുന്നതായി കാണാം. ഉറപ്പായ ആന്തരത്തോടുകൂടി യത്നിക്കുകയും തന്റെ കരുണയിൽ പൂൎണ്ണമായി ആശ്രയിക്കുകയും ചെയ്യുന്നവരെ സഹായിക്കുന്നതിനു ദൈവം സദാ സന്നദ്ധനായിരിക്കുന്നു; എന്നു മാത്രമല്ലാ അനേകം വിജയങ്ങൾ നാം പ്രാപിക്കുവാൻ സംഗതിയാകുന്നതിനുവേണ്ടി താൻ പലപ്പോഴും കലഹങ്ങളും നമ്മുടെ ഇടയിൽ ഉണ്ടാക്കിത്തീൎക്കുന്നു.

കേവലം ബാഹ്യാചാരങ്ങളിൽ മാത്രം നാം പൂൎണ്ണതയിൽ അഭിവൃദ്ധി പ്രാപിക്കുന്നതായാൽ നമ്മുടെ ഭക്തിക്കു ദൈവികജീവൻ അശേഷം ഇല്ലാതെ അല്പ ക്ഷണത്തിൽ നശിച്ചുപോകുന്നതാണു. സകല മോഹങ്ങളിൽനിന്നും ഒഴിഞ്ഞു നമ്മുടെ ആത്മാക്കളെ ദിവ്യസമാധാനത്തിൽ പിടിച്ചുകൊള്ളേണ്ടുന്നതിനു വൃക്ഷത്തിന്റെ വേരിനുതന്നെ കോടാലി വെക്കപ്പെട്ടേണ്ടിയിരിക്കുന്നു.

ഓരോ സംവത്സരത്തിൽ ഓരോ ദുൎഗ്ഗുണം വീതം നമ്മിൽനിന്നു നിൎമ്മലമാക്കുവാൻ നാം യത്നിക്കുന്നതായാൽ നമുക്കു എളുപ്പത്തിൽ പൂൎണ്ണന്മാരായിത്തീരാവുന്നതാണു; എന്നാൽ ഇതിന്റെ നേരെ വിപരീതമാണു നാം കണ്ടറിയുന്നതെന്നു വ്യസനസമേതം പറയേണ്ടിയിരിക്കുന്നു; നാം വിശുദ്ധ ജീവിതത്തിലേക്കു പ്രവേശിച്ചകാലത്തു നമുക്കു ഉണ്ടായിരുന്നതുപോലെ അനുതാപവും വിശുദ്ധിയും വിനയവും അനുസരണവും നമ്മിൽ അനേക കാലശേഷം ഉണ്ടാകുന്നില്ല. ഓരോദിവസം ചെല്ലുന്തോറും ദൈവികസഹവാസത്തിന്റെ ശുഷ്കാന്തിയും ആത്മീയാഭിവൃദ്ധിയും ന്യായാനുസരണം വൎദ്ധിക്കുകയാണു വേണ്ടിയിരുന്നതു. എന്നാൽ ഒരുത്തന്റെ മരണത്തിനു മുമ്പു ആദ്യമായി അവനുണ്ടായിരുന്ന ശുഷ്കാന്തിയുടെ ഒരംശം പോലും അവനിൽ ഉണ്ടാവുക എന്നതു വലിയ കാൎയ്യമായി വിചാരിക്കപ്പെടേണ്ട ഒന്നാകുന്നു.

വിശുദ്ധിയാകുന്ന പാത മിനുസവും രസപ്രദവും ആയിത്തീരണമെങ്കിൽ അതിലെ അനേക തടസ്സങ്ങൾ നീക്കുന്നതിനു എന്തെങ്കിലും കട്ടക്കെ പ്രയോഗി

ക്കേണ്ടതാണ. നാം ഇതുവരെ പരിചയിച്ചുവന്ന ഒരു ശീലത്തെ നിൎമ്മൂലനം ചെയ്യുന്നതിന വളരെ പ്രയാസമുണ്ടു; നമ്മുടെ സ്വന്ത അഭിപ്രായത്തെ നിരോധിക്കുന്നതിനും നിരാകരിക്കുന്നതിനും അതിലധികമാണ പ്രയാസമുള്ളതു. എന്നാൽ വിജയത്തിനായി തീരെ യത്നിക്കുന്നതിന നമുക്കു ഭാവമില്ലെങ്കിൽ, വലിയതായിരിക്കുന്ന പരീക്ഷകളിലും യുദ്ധങ്ങളിലും വിജയം പ്രാപിക്കുവാൻ നമുക്കു എങ്ങിനെ കഴിയും? ആയതുകൊണ്ടു നിന്റെ അമിതമായ ആഗ്രഹങ്ങളുടെ ജനനത്തിങ്കൽ തന്നെ നീ അവയെ തടുക്കുകയും നിന്റെ ദുൎഗ്ഗുണങ്ങളുടെ ശക്തിയെ ഇടവിടാതെ കുറക്കുകയും ചെയ്യുക; അതല്ലെങ്കിൽ ഒടുക്കം അവ അടക്കുവാൻ പാടില്ലാത്തവണ്ണം അത്ര ശക്തിപ്പെട്ടുപോകും. ഹാ! മിശിഹായുടെ ജീവിതത്തിന അനുരൂപമായ ഒരുജീവിതം കഴിച്ചുകൂട്ടുന്നതിൽനിന്ന നിനക്കു ലഭിക്കാവുന്ന സമാധാനത്തെപ്പറ്റിയും സ്വൎഗ്ഗത്തിൽ നിനക്കുണ്ടാകാവുന്ന സന്തോഷത്തെപ്പറ്റിയും നീ ആലോചിക്കുന്ന എങ്കിൽ, ആത്മീയപൂൎത്തിയിലേക്കുള്ള നിതാന്തമായ വളൎച്ചയ്ക്കു നീ പൂൎവ്വാധികം ജാഗ്രതയോടും ശുഷ്കാന്തിയോടും കൂടി ഇരിക്കുന്നതാണ.

---

## അദ്ധ്യായം ൧൨.

### നിൎഭാഗ്യംകൊണ്ടുള്ള പ്രയോജനം.

ഇഹലോകജീവിതത്തിൽ നിൎഭാഗ്യത്തിന കീഴ്പ്പെടുന്നതു ഒരുത്തന നല്ലതാകുന്നു. അപ്രകാരം കീഴ്പ്പെടുന്നതുകൊണ്ടു തന്റെ സ്വദേശത്തിൽ നിന്ന താൻ ഭ്രഷ്ടാക്കപ്പെട്ടവനാണെന്നും യാതൊരു ലൌകിക സുഖത്തിലും താൻ ആശ്രയിക്കരുതാത്തതാണെന്നും അവന മനോബോധം ഉണ്ടാകുന്നു. തന്റെ ഉദ്ദേശ്യങ്ങൾ നിൎവ്യാജവും തന്റെ പ്രവൃത്തികൾ അനിന്ദ്യവും ആയിരിക്കുമ്പോൾതന്നെയും അവനോടു എതിൎക്കുകയും അവനെ ആക്ഷേപിക്കുകയും ചെയ്യുന്നതും അവനെപ്പറ്റി ചീത്തയായി വിചാരിക്കുന്നതും സംസാരിക്കുന്നതും അവന നല്ലതാകുന്നു; അപ്രകാരം ചെയ്യുന്നതുകൊണ്ടു അവൻ താഴ്മയായിരിക്കുകയും വ്യൎത്ഥമഹത്വം ആകുന്ന വിഷത്തിന ശക്തിയേറിയ ഒരൌഷധം അവന സിദ്ധിക്കുകയും ചെയ്യുന്നു. മനുഷ്യർ നമ്മെ നിന്ദിക്കുകയും യാതൊരുബഹുമാനമൊ ആദരവൊ നമ്മോടു കാണിക്കാതിരിക്കുകയും ചെയ്യുന്ന ആഘട്ടത്തിലാണ നമ്മിൽ വസിക്കുന്ന ദൈവീക സാക്ഷിയിൽ നാം പ്രായേണ അഭയം പ്രാപിക്കുന്നതു. നാം എത്ര നികൃഷ്ടാവസ്ഥയിൽ ആയിരുന്നാലും, മാനുഷീക ആശ്വാസത്തിൽ ആശ്രയിക്കുന്നതു അനാവശ്യമാണെന്ന തോന്നത്തക്കവിധത്തിൽ അത്ര പൂൎണ്ണമായിരിക്കണം ദൈവത്തിങ്കലുള്ള നമ്മുടെ ആശ്രയം.

പുതുജനനം പ്രാപിച്ച ഒരുത്തൻ നിൎഭാഗ്യത്തിൽ നിമഗ്നനാകുമ്പോഴൊ ദുഷ്ടവിചാരങ്ങളാൽ അസ്വാസ്ഥ്യപ്പെടുകയും പരീക്ഷിക്കപ്പെടുകയും ചെയ്യുമ്പോഴൊ ആകുന്നു അവൻ തന്റെ ആത്മാവിൽ അവശ്യം അപേക്ഷിതമായ ദൈവശക്തി, ദൈവസാന്നിദ്ധ്യം എന്നിവയെപ്പറ്റി നിരൂപണം ചെയ്യുന്നതു; ഈ ദൈവീകശക്തിയൊ സാന്നിദ്ധ്യമൊ കൂടാതെ തിന്മസഹിക്കുന്നതിനൊ നന്മ ചെയ്യുന്നതിനൊ താൻ അശക്തനാണെന്ന ശങ്കാവിഹീനം അവൻ ഗ്രഹിക്കുന്നു; നാശത്തിന്റെ അടിമയിൽനിന്ന വിടുതൽ പ്രാപിക്കേണ്ടുന്നതിനായി അവൻ നിലവിളിക്കുകയും പ്രാൎത്ഥിക്കുകയും വിലപിക്കുകയും ചെയ്യുന്നതു അപ്പോൾ ആണ. മായയിൽ ജീവിച്ചു ദുഷിഞ്ഞ കാരണം മരിക്കുന്നതിനും മിശിഹായോടുകൂടി ചേരുന്നതിനും അവൻ അപ്പോൾ ആകുന്നു ആഗ്രഹിക്കുന്നതു. ഇഹലോകത്തിൽ അശേഷം കഷ്ടപ്പാടു കൂടാതെ പൂൎണ്ണസമാധാനത്തോടെ ജീവിക്കുന്നതിന അസാദ്ധ്യമാണെന്ന അപ്പോൾ അത്രെ അവൻ നല്ലവണ്ണം ധരിക്കുന്നതു.

എം. പി. പി.

---

## നമ്മുടെ വേദാഭ്യാസം.

വേദപുസ്തകം വായിക്കണമെന്നും പഠിക്കണമെന്നുമുള്ള വി
ചാരവും താല്പൎയ്യവും വടക്കുള്ള സുറിയാനിക്കാരുടെ ഇടയിൽ പൂ
ൎവ്വാധികം വൎദ്ധിച്ചു വരുന്നകാലമാണിതെന്നു എല്ലാവൎക്കും അറി
യാം. എന്നാൽ വിശുദ്ധന്മാരോടുള്ള മദ്ധ്യസ്ഥപ്രാൎത്ഥന മുതലാ
യ സല്ക്കൎമ്മങ്ങളിൽ വിശ്വാസവും ഭക്തിയും ഇല്ലാത്ത "നാസ്തിക
ന്മാരുടെ" സഞ്ചാരവും കാററും കൂടെ എത്തുന്നതുകൊണ്ടു നമുക്കും
നമ്മുടെ സഭക്കും വന്നതും വരാവുന്നതുമായ ഗുണദോഷങ്ങളെപ്പ
ററി നാമും നമ്മുടെ ആത്മീക യന്ത്രത്തിന്റെ ചുക്കാൻ പിടിച്ചിരി
ക്കുന്ന ബ: പട്ടക്കാരും ഗൌരവമായി ചിന്തിക്കയും വേണ്ട മുൻക
രുതലുകൾ ചെയ്കയും വേണ്ടതാണല്ലൊ. എന്നാൽ പ്രസ്തുതസംഗ
തി ഇതിനുമുമ്പു അധികാരമുള്ളവരുടെ ആലോചനക്കും ദൃഷ്ടിക്കും
പ്രവൃത്തിക്കും വിഷയമായിട്ടില്ലെന്നൊ അതിനാൽ ഏറക്കുറെ ഉ
ദ്ദേശസാദ്ധ്യം വന്നിട്ടില്ലെന്നൊ അല്ല ഞാൻ പറയുന്നതു. വല്ലെ
ടത്തും നവീകരണം മുളച്ചെന്നൊ പഴുത്തെന്നൊ കേൾക്കുമ്പോൾ
പണ്ഡിതനായ പെ. ബ: മല്പാനച്ചനൊ ശാസ്ത്രിയായ ബ: നി
ബാശെമ്മാശ്ശനൊ വാഗ്മിയായ ബ: മിഖായേൽ ശെമ്മാശ്ശനൊ
പ്രസംഗമണിയായ ബ: മാണി അച്ചനൊ മററൊ കുറേപ്പേർ കൂട്ടം
കൂടി അവിടെ എത്തി തങ്ങളുടെ യുക്തിക്കും ഭക്തിക്കും തിരുസഭയുടെ
ഉറപ്പിനും നിലനില്പിനും യോഗ്യമായി കുറെ പ്രസംഗങ്ങൾ നട-
ത്തുകയാണല്ലൊ പതിവു. ഇതുകൊണ്ടു നവീകരണക്കാരുടെ യുദ്ധ
ത്തിനും അവരുടെ സന്തതികളുടെ വളൎച്ചക്കും ചിലസ്ഥലങ്ങളിൽ
ക്ഷയം പിടിച്ചിട്ടുണ്ടു. കുരിശുകണ്ട പിശാചിനെപ്പോലെ ചില
സ്ഥലങ്ങളിൽ ഉണ്ടായിട്ടില്ലെന്നുമില്ല. ഇതു പ്രാസംഗികന്മാരുടെ
കുറവുകൊണ്ടല്ലെന്നും, നല്ല വചനങ്ങൾക്കു മുമ്പു കളകളാകുന്ന വ
ചനങ്ങൾ ഓരോരുത്തരുടെ ഹൃദയനിലങ്ങളിൽ വീണു വേരുപി
ടിച്ചു പോയതുകൊണ്ടാണെന്നും ഉള്ളതിനു ഒരു സാക്ഷി പറവാൻ
ഞാൻ തന്നെ തയ്യാറുണ്ടു. എന്നാൽ ഈ ദോഷത്തെ കഴിവുപോ
ലെ ഇല്ലായ്മ ചെയ്വാൻ അന്യദേശനിവാസികളായ മാന്യ പ്രാ
സംഗികന്മാരുടെ ശ്രമങ്ങളോടുകൂടി ബ: ഓരൊ പള്ളിക്കാരും ഗൌ
രവമായും ഉത്സാഹമായും ശ്രമിക്കണമെന്നും നവീകരണ സൈന്യ
ങ്ങളുടെ ആക്രമണം എല്ലാസ്ഥലങ്ങളിലും പ്രബലമായി ബാധിക്കു
ന്നതിനു മുമ്പു നമ്മുടെ വിശ്വാസമാകുന്ന കോട്ടയെ ഉറപ്പിക്കാനുള്ള
മുൻകരുതലുകൾ ചെയ്യണമെന്നും ആണു എന്റെ താല്പൎയ്യമായ അ
ഭിപ്രായം. ഇതിനുള്ള വഴികൾ പറയുന്നതിനു മുമ്പായി നമ്മുടെ
ആളുകൾക്കുണ്ടാകുന്ന വേദാഭ്യാസത്തിനു ഗുണത്തെക്കാൾ അധിക
മായ ദോഷം നേരിടുന്നതിന്റെ കാരണങ്ങളെപ്പററി ഒന്നുകൂടി വ്യ

ക്തമായി പറയാം. അവ പ്രധാനമായി രണ്ടാണു. (൧) ജീവനും വിശുദ്ധിയുമുള്ള നമ്മുടെ വിശ്വാസങ്ങളും അവയ്ക്കനുസരണമായ ആചാരങ്ങളും വേദപുസ്തകത്തിൽ അടിസ്ഥാനപ്പെട്ടവയാണെന്നുള്ളതിനെ സംബന്ധിച്ച ശരിയായ അറിവില്ലാതിരിക്കുന്നതും (൨) വിശുദ്ധ പിതാക്കന്മാർ മുഖാന്തിരം കല്പിക്കപ്പെട്ട തെറ്റില്ലാത്ത വ്യാഖ്യാനങ്ങൾ ഇന്നപ്രകാരമെന്നു തിരിച്ചറിവില്ലാതിരിക്കെ വേദപുസ്തകത്തിലെ ഓരോ വാക്കുകളും വാക്യങ്ങളും വായനക്കാരൻെറ ബലഹീന അറിവിനു, ആവശ്യത്തിനും, യുക്തിക്കും, ജയത്തിനും വേണ്ടി ഇഷ്ടംപോലെ ഗ്രഹിക്കയും, വ്യാഖ്യാനിക്കയും, പഠിപ്പിക്കയും ചെയ്വാനിടയാകുന്നതും തന്നെ. ഇങ്ങിനെയുള്ള ന്യൂനതകൾ നമ്മിൽ തന്നെ ഉണ്ടായിരിക്കെ നമ്മുടെ വിശ്വാസങ്ങൾക്കെതിരായ ഉപദേശങ്ങൾ പഠിപ്പിക്കുന്നവർ നാട്ടിലെങ്ങും പരന്നു നടക്കുന്നതുകൊണ്ടു മുൻ പറഞ്ഞ ദോഷങ്ങൾ മൂത്തു ചില സ്ഥലങ്ങളിൽ വിശ്വാസപ്പകപ്പിനും മതവിപരീതത്തിനും കൂടി ഹേതുവായിട്ടുള്ളതു പരക്കെ അറിവുള്ളതാണല്ലൊ. വേദപുസ്തകം എന്നതു പലവിധ രത്നങ്ങൾ, വിലയേറിയ കല്ലുകൾ, സ്വർണ്ണം മുതലായി പല തരത്തിലുള്ള നിക്ഷേപങ്ങൾ ഇരിക്കുന്ന ഒരു അറപോലെയാണു. ഈ അറയെ തുറന്നു വസ്തു വിവേചകജ്ഞാനമില്ലാത്ത ഒരു കുട്ടിയെ ഏല്പിക്കുന്നതായാൽ അവൻ അവയിൽ ഓരോന്നിൻെറയും ഭേദാഭേദങ്ങളെ തിരിച്ചറിയാതിരിക്കയും, ചിലപ്പോൾ അവയെ ദൈൎഘ്യമായും നഷ്ടമായും വിനിയോഗിപ്പാനിടയാകയും ചെയ്യുന്നതുപോലെ തന്നെ അറിവിൽ കുട്ടികളായിരിക്കുന്നവർ അഖില നിക്ഷേപസംഗ്രഹമായ വേദപുസ്തകം വായിക്കയും വ്യാഖ്യാനിക്കയും ചെയ്യുന്നതിൽനിന്നുണ്ടാകുന്നു. നേരെമറിച്ചു, അറയിൽ ഇരിക്കുന്ന ഓരോ വസ്തുക്കളുടെയും വില വ്യത്യാസം അറിവുള്ള ഒരുത്തനിൽനിന്നു മനസ്സിലാക്കപ്പെടുന്നതായാൽ ഈ ദോഷം അറിവുകേടുകൊണ്ടു സംഭവിക്കുന്നതല്ലല്ലൊ. അതിനാൽ കാലോചിതമായി ചെയ്യപ്പെടേണ്ടുള്ളതു നമ്മുടെ ബ. പട്ടക്കാരും അവരുടെ സഹായത്തിന്നായി നിയമിക്കപ്പെടുന്ന വേറെ ആളുകളും തങ്ങളുടെ കൎത്തവ്യകൎമ്മങ്ങളിൽ ഇപ്പോഴത്തേതിലധികം ശ്രമപ്പെട്ടു വേദപുസ്തകവായനയിലും പഠിത്വത്തിലും ജനങ്ങൾക്കുള്ള താല്പൎയ്യത്തെ ശരിയായ വഴിയിൽ നയിപ്പിക്കണമെന്നുള്ളതാണു. ഈ പ്രവൃത്തി "പ്രക്ഷാളനാദ്ധി പങ്കസ്യ ദൂരാദസ്പൎശനം പരം" എന്നുള്ള തത്വം അനുസരിച്ചു ഇനിയെങ്കിലും കാലതാമസം കൂടാതെ ചെയ്യുന്നതു നന്നായിരിക്കും. ആയതിനു ബ: ഓരോ പള്ളിക്കാരും താഴെ പറയുംപ്രകാരം ചെയ്താൽ കൊള്ളാമെന്നപേക്ഷ.

(൩) ഓരോ ഇടവകയിലുള്ള കരകൾ അതാതു ഇടവകയിലെ ബ: പട്ടക്കാരുടെ എണ്ണപ്രകാരം ഭാഗിക്കണം.

(ബി) ഇങ്ങിനെ ഭാഗിക്കപ്പെടുന്ന അംശങ്ങൾതോറും ഓരോ പൊതു സ്ഥലങ്ങൾ നിശ്ചയിക്കണം.

(സി) ഈ പൊതു സ്ഥലങ്ങളിൽ ഞായറാഴ്ചദിവസങ്ങളിൽ വേദവായന, പ്രസംഗം മുതലായവകൾക്കായി സംഘങ്ങൾ നടത്തണം.

(ഡി) ഈ സംഘങ്ങളിൽ ബ: പട്ടക്കാരുടെയോ മേലദ്ധ്യക്ഷന്മാരാൽ നിയമിക്കപ്പെടുന്ന മററാളുകളുടെയൊ സാന്നിദ്ധ്യം ഉണ്ടായിരിക്കണം.

(ഇ) സംഘങ്ങളിൽ, ഓരോ അംശങ്ങളിലുമുള്ള ആളുകളിൽ കഴിവുള്ളവർ എല്ലാം ഹാജരാകണമെന്നു നിർബന്ധപ്പെടുത്തണം.

(എഫ്) ഡി. വകുപ്പിൽ പറയപ്പെട്ടിരിക്കുന്നവരിൽ ആരുടെ എങ്കിലും സാന്നിദ്ധ്യം കൂടാതെ പരസ്യമായ വേദവായന സംഘങ്ങളൊ പ്രസംഗങ്ങളൊ നടത്തപ്പെടാതിരിപ്പാൻ ഇടവകയിൽ പ്രത്യേകം നിഷ്കൎഷ ചെയ്യണം.

(ജി) വേദപുസ്തകം കൂടാതെ സഭയുടെ വിശ്വാസങ്ങളെ സ്ഥിരപ്പെടുത്തുന്ന മതോപദേശപാഠം, മതസംഗതികൾ മുതലായ പുസ്തകങ്ങൾ നിർബന്ധവിഷയങ്ങളായി പഠിപ്പിക്കണം.

(എച്ച്) ഇങ്ങിനെ നേരായവഴിക്കു ആളുകളിൽ വേദപുസ്തകജ്ഞാനം വർദ്ധിപ്പിക്കണം.

പ്രസ്താവസംഗതികൾ എല്ലാ ഇടവകയിലും നിർബന്ധപൂർവ്വം നടത്തപ്പെടേണ്ടതിനു ഈ ലേഖനം നിതാന്തവന്ദ്യപിതാക്കന്മാരായ നമ്മുടെ തിരുമേനികളുടെ ഗാഢമായ ആലോചനക്കും കല്പനകൾക്കുംകൂടി വിഷയമാകണമെന്നും എനിക്കു വിനയപൂർവ്വം അപേക്ഷയുണ്ടു.

എം. വി. എം.

---

## കൎത്താവെ ഞങ്ങളെ പ്രാർത്ഥിപ്പാൻ പഠിപ്പിക്കേണമെ.

മാർ ലൂക്കോസ ഫ.ഫ. ഫ.

അക്ഷരാഭ്യാസം വളരെ ദുർല്ലഭമായിരുന്ന പൂർവ്വകാലങ്ങളിൽ നമ്മുടെ സഭയിൽ ഉള്ള സ്ത്രീപുരുഷന്മാരെല്ലാവൎക്കും രണ്ടുനേരത്തെ നമസ്കാരം അറിവില്ലാതെവരികയില്ലെന്നുള്ളതു നിരാക്ഷേപമാണല്ലോ. എന്റെ ലേഖനവിഷയം കുന്നംകുളത്തിന്നും അതിന്റെ അയൽദേശങ്ങൾക്കും ആണ അധികസംബന്ധമെന്നു മുഖവുരയായി പറഞ്ഞുകൊള്ളുന്നു. പക്ഷെ അവരുടെ നമസ്കാരത്തിൽ ഇക്കാലത്തു അനുചിതമായ "ആകാശങ്ങളിലിരിക്കുന്ന- പട്ടാങ്ങപെട്ട- ഉടെതമ്പുരാൻ- ദോഷക്കാരുടെ തേററം" എന്നീ പച്ചമലയാള പദങ്ങളല്ലാതെ സംസ്കൃതശ്ലോകങ്ങൾ ഉണ്ടാകയില്ലായിരിക്കാമെന്നു വരികിലും രണ്ടുനേരം നമസ്കാരം മുഴുവനും അവർ വളരെ പ്രയാസപ്പെട്ടെങ്കിലും അറിഞ്ഞിരിക്കും. ഇപ്പോഴത്തെ സ്ഥിതിയെ നോക്കിയാൽ നമസ്കാരങ്ങൾ അറിയുന്നവരുടെ എണ്ണംതന്നെ ചുരുക്കമായിക്കാണും. പക്ഷെ സണ്ടേസ്കൂളുകളിൽകൂടി ഭാഗ്യവശാൽ കടന്നുപോയിട്ടുണ്ടെങ്കിൽ ആ കുട്ടികൾ അറിഞ്ഞു എന്നുതന്നെ വരും. അങ്ങിനെയല്ലാത്ത പൈതങ്ങളുടെ കഥ "മിഴുങ്ങസ്യ" ത

ന്നെ എന്ന വ്യസനപൂർവ്വം പ്രസ്താവിക്കുന്നു. ഇപ്പോൾ ഇവിടങ്ങളിൽ കുട്ടികൾ സ്കൂളിൽ പോകുവാൻ പ്രായമായാൽ അവിടേയ്ക്കു അയച്ചുകൊടുക്കുകയും അവിടെ ആദ്യപാഠപുസ്തകം പഠിച്ചുകഴിഞ്ഞാൽ നിശ്ചയിക്കപ്പെട്ട പുസ്തകങ്ങൾ പഠിച്ചു ക്രമേണ പാസ്സുകാരനാകുന്നു. പിന്നത്തെ കഥ ഗ്രഹസ്ഥാവസ്ഥയാണല്ലൊ. അവിടെ ആൎക്കാണു നമസ്കാരം പഠിക്കുവാനും മറ്റും സമയം. അല്പം സമയമെങ്ങാനുമുണ്ടെങ്കിൽ ആയതു വിശുദ്ധ സമസ്കാരങ്ങളെയും പള്ളിക്രമങ്ങളെയും അബദ്ധമാക്കുവാനാണു ഉദ്യോഗിപ്പിക്കുന്നതു. നമസ്കാരപുസ്തകങ്ങൾ അച്ചടിപ്പിച്ചു സുലഭമായി കിട്ടുവാനുള്ളപ്പോൾ ആയതു നോക്കി നമസ്കരിക്കാമല്ലൊ എന്നു പറയുമായിരിക്കും. പുസ്തകമെടുത്തു വിളക്കത്തിരുന്നു നമസ്കരിക്കുവാൻ ബുദ്ധിമുട്ടുന്നവർ ഉണ്ടോ എന്നു നോക്കിയാൽ ഇല്ലെന്നു പറയുന്നതായിരിക്കും വാസ്തവം എന്നു എനിക്കു തോന്നുന്നു. കാലദോഷമൊ പകരുന്ന വ്യാധിയൊ ഉള്ള കാലങ്ങളിൽ കുഡുംബത്തുള്ള തന്തയൊ തള്ളയൊ ഹേമിച്ചാൽ ഒന്നു പ്രയാസപ്പെട്ടു എന്നുതന്നെ പറയാം. ആയതു ഏകദേശം കാരാഗ്രഹകാലംപോലെയാണു വിചാരിക്കുക. നമസ്കാരമെല്ലാം ഹൃദിസ്ഥമായിരുന്നെങ്കിൽ എത്ര സൌകൎയ്യവും സുഖവുമായി ദൈവത്തോടുള്ള ആ നമ്മുടെ ദറയെ അനുഷ്ഠിക്കാം. നമസ്കാരം മനഃപാഠമായിരിക്കുന്നതു വിശന്നിരിക്കുന്ന എല്ലാ സമയത്തും ഭക്ഷണം തെയ്യാറായിരിക്കുന്ന അവസ്ഥക്കു ഉപമിക്കാം. എന്നാൽ ഈ പരിതാപകരമായ അവസ്ഥയെ വൎദ്ധിപ്പിച്ചേക്കാവുന്ന ഒരു ദുരുപദേശവും വന്നുകയറിത്തുടങ്ങിയിരിക്കുന്നു. എന്തെന്നുവെച്ചാൽ സ്ഥലത്തെ പഴയപള്ളിയിൽ അല്പകാലം മുമ്പു ഒരു പ്രസംഗി ചെയ്തു പ്രസംഗത്തിൽ "പഠിച്ച പ്രാൎത്ഥന ചൊല്ലുന്നതു പാപമാണ" എന്ന ഒരു അധികപ്രസംഗം ജല്പിക്കയുണ്ടായതു ഞാൻ ഇപ്പോൾ ഓൎക്കുന്നു. കഷ്ടംതന്നെ!! മിശിഹാതമ്പുരാൻ പ്രാൎത്ഥന പഠിപ്പിക്കുകയാണു ചെയ്തതു എന്നു നാം ആദ്യം കണ്ടുവല്ലൊ. നമസ്കരിക്കുക എന്നു പറഞ്ഞാൽതന്നെ മൂഢവിശ്വാസക്കാരനായി. പിന്നെ എന്തു പറയേണമെന്നു ചോദിച്ചാൽ പ്രാൎത്ഥിക്കുക എന്നു പറഞ്ഞ കുട്ടി നന്നായുള്ളു. ഈ കഷ്ടാനുഭവആഴ്ചയിൽ നമ്മുടെ പുതിയ പരിഷ നടത്തിയ ശുശ്രൂഷകളെ നോക്കുമ്പോൾ നമസ്കരിക്കുക എന്നുതന്നെ പറഞ്ഞാൽ എന്താണു അബദ്ധമുള്ളതെന്നു അവരിൽതന്നെ പ്രസ്താപമായിരിക്കുന്നു. പക്ഷെ അതാണു അധികം യുക്തിയുക്തമായിട്ടുള്ളതെന്നു പറയുന്ന പഴമക്കാരും ഇല്ലെന്നില്ല. എന്നാൽ ഈ വലിയ ന്യൂനതയെ പരിഹരിപ്പാൻ എന്തു മാൎഗ്ഗമുണ്ടു. പത്രികയെ! നല്ലവണ്ണം ആലോചിച്ചു ഒരു ഏൎപ്പാടു ചെയ്യണെ. ഞാൻ എന്റെ ബലഹീനതകൊണ്ടു ഒരു മാൎഗ്ഗം ആലോചിച്ചിട്ടുള്ളതു പറയുവാൻ അനുവദിക്കുവാൻ ആഗ്രഹിക്കുന്നു. ആയതു പ്രസ്താപിക്കട്ടെ. വിവാഹത്തിന്നായി ദമ്പതിമാർ ഒരുങ്ങുന്നതിന്നു മുമ്പു നമസ്കാരങ്ങൾ പഠിച്ചു പരീക്ഷ ജയിച്ചു ഒരു സൎട്ടിഫിക്കെററ ഹാജരാക്കണം. ഈ പരീക്ഷ ഇടവകപള്ളി വികാരിമാരൊ അവരാൽ നിശ്ചയിക്കപ്പെടുന്ന ഒരു കമ്മട്ടിയാലൊ നടത്തപ്പെടണം. വിദ്യാഭ്യാസം ധാരാളമായി പ്രചരിക്കുന്ന ഈ കാലത്തു ഈ കമ്മട്ടിയിലേക്കു മെമ്പ്രന്മാരെ കിട്ടുവാൻ പ്രയാസമുണ്ടാകയില്ലല്ലൊ. മദ്രാസ സൎവ്വകലാശാലക്കാർ പരീക്ഷകളുടെ എണ്ണം കുറെക്കുന്നതിന്നു നോക്കുകയല്ലെ ഇപ്പോൾ ചെയ്യുന്നതു. നമുക്കു ഒന്നു വൎദ്ധിപ്പിക്കാം. ഒരു നമസ്കാരപരീക്ഷയും കടന്നുകൂടട്ടെ. ഒരു വിഷമവും ഉണ്ടാകയില്ലെന്നു തീൎച്ചതന്നെ. ഈ വിഷയത്തിൽ നമ്മുടെ ആത്മീകപിതാക്കന്മാർ ഒരു മനസ്സുവെച്ചാൽ മാത്രം മതിയാകുന്നതും ആയതിന്നു വേണ്ടി തങ്ങളുടെ ജനങ്ങളുടെ കൃതജ്ഞതയ്ക്കു തങ്ങൾ പാത്രീഭവിക്കുന്നതുമാണ. എന്റെ താഴ്മയുള്ള ഈ അഭിപ്രായത്തോടു നമ്മുടെ സഭാപിതാക്കൾ ഒരു പ്രത്യേക മനസ്സിരുത്തുവാൻ വളരെ അപേക്ഷയുമുണ്ടു. അവരുടെ അഭിപ്രായങ്ങളും പ്രിയ പത്രാധിപരെ താങ്കളുടെ അഭിപ്രായവും യാതൊരു വിധമെന്നു ഒരു ഏടുനോട്ടായിട്ടെങ്കിലും പത്രികമാൎഗ്ഗം കാണുവാൻ വളരെ ആഗ്രഹവും അപേക്ഷയുമുണ്ടു. എന്തുകൊണ്ടെന്നാൽ ഈ അഭിപ്രായങ്ങളാൽ എന്റെ ലേഖനത്തിന്നു വളരെ പ്രാബല്യതയും സ്വീകാരയോഗ്യതയും ഉണ്ടാകുമെന്നുള്ളതു നിസ്സംശയമാണ. "യഹോവായെ, നിന്റെ എളിയവരുടെ സഭയെ ഒരുനാളും മറക്കരുതെ", (സങ്കീൎത്തനം ൭൪-൧൯) എന്നു സദാ നമസ്കരിക്കുന്ന വേറെ ഒരു ആളും മഹാ അയോഗ്യനുമായ

സി. ഇ. പീറെർ. കന്നംകുളം.

---

"ഒരു വിസ്മരിക്കപ്പെട്ട സ്മാരകം."

പത്രാധിപരവർകൾക്കു വന്ദനം.

സാറെ, കല്ലൂക്കത്ര പള്ളി ഇടവകക്കാരനായ ഒരു മാന്യ യുവാവു സ്വകുഡുംബത്തിൽ മരിച്ചുപോയ ചില പുരോഹിതന്മാരുടെ സ്മാരകമായിട്ടു ഒരു വായനശാല പള്ളിക്കു സമീപെ സ്ഥാപിക്കുന്നതിനു നിശ്ചയിച്ചിരുന്നു എന്നും ഇടവകക്കാരിൽ ചിലരുടെ തടസ്സം നിമിത്തം അതു സാധിച്ചില്ലെന്നും ഈ പത്രികാ പംക്തികളിൽ പണ്ടൊരിക്കൽ പ്രസ്താവിച്ചിരുന്നതു നിങ്ങൾ ഓൎക്കുന്നുണ്ടോ? പക്ഷെ കാലഹരണദോഷമുണ്ടെന്നു നിങ്ങൾ വാദിച്ചേക്കുമൊ എന്നു ഞാൻ സംശയിക്കുന്നു. എന്നാൽ ഈ സ്മാരകത്തെ കാലഹരണ ദോഷത്തിൽനിന്നും മോചിക്കുന്നതിനു ഞാൻ മറ്റൊരു സംഗതി പറയാം. കല്ലൂക്കത്ര പള്ളിവക ഇപ്പോൾ നാമാവശേഷമായിരിക്കുന്ന സെൻറു ജോർജ്ജുസ്കൂളിലെ, നി. വ. ദി. ശ്രീ. മാർ അത്താനാസ്യോസു മെത്രാപ്പോലീത്താ അവർകളുടെ അഗ്രാസനാധിപത്യത്തിൻ കീഴ നടത്തിയ സമ്മാനദാനത്തിൽവച്ചു വായിച്ച റിപ്പോർട്ടിൽ, ടി. സ്മാരകത്തിനായിട്ടു നിശ്ചയിച്ചിരിക്കുന്ന പണം പ്രസ്തുത സ്കൂളിൻെറ മേൽനടത്തിപ്പിനു ഒരു മൂലധനമായിട്ടു വട്ടിക്കിടുന്നതിനു ഇദ്ദേഹത്തോടു അപേക്ഷിച്ചിരുന്നതായി ഓൎക്കുന്നുണ്ടു. ഈ ആലോചനയും ഇയാൾ അശേഷം വഴിപ്പെട്ടില്ലെന്നുമാത്രമല്ല, ഗതാനുഗതികന്യായേന മറ്റൊരു പള്ളിക്കൂടം സ്മാരകമായിട്ടു സ്ഥാപിക്കുന്നതിനു വായുവിൽ കോട്ട കെട്ടുകയും അടിസ്ഥാനകല്ലിടുന്നതിനായി അപ്പോൾ അവിടെ എഴുന്നെള്ളിത്താമസിച്ചിരുന്ന തിരുമേനിയോടു അപേക്ഷിക്കയും ചെയ്തതായി കേട്ടു. എങ്കിലും ആ പുണ്യതിരുമേനി അതു സമ്മതിച്ചില്ല. ഇതൊക്കെ കഴിഞ്ഞിട്ടു നാലു കൊല്ലത്തിൽ അധികമായെന്നു തോന്നുന്നില്ല. അതുകൊണ്ടു സ്മാരകത്തിനു കാലഹരണദോഷം ബാധിക്കുവാൻ മാർഗ്ഗമില്ല. ഇപ്പോൾ ഇതിനെ സംബന്ധിച്ചു ഒരനക്കവുമില്ല "ഇന്നലെ പട്ടിണി ഇന്നു അത്തുമില്ല" എന്ന സ്ഥിതിയിലായിരിക്കുന്നു. എന്താപോരെ? സ്മാരക കൎത്താവിൻെറ ഔദാൎയ്യ മാഹാത്മ്യത്തെയും മറ്റുള്ളവരുടെ അറിവില്ലായ്മയുടെ അഗാധതയെയും പററി അന്നു പ്രസംഗിച്ച പത്രാധിപർ ഇന്നു എന്തു പറയും? ഇത്രയും പറഞ്ഞതുകൊണ്ടു ഇടവകക്കാരുടെ വിജ്ഞാനത്തെ ഘോഷിക്കുന്നതിനായി ഞാൻ പുറപ്പെട്ടിരിക്കുന്നു എന്നു ആരും തെററിദ്ധരിക്കരുതു. അതു മറ്റൊരവസരത്തിലാവാം. ഏതായാലും തൻെറ പിതൃക്കളുടെ ഓൎമ്മയെ നിലനിൎത്തുന്നതിനു നിശ്ചയിക്കയും അതിനെ മറ്റുള്ളവരെ അറിയിക്കയും ചെയ്ത ഈ മാന്യൻ അതിനെ ഏതുവിധമെങ്കിലും നിൎവ്വഹിക്കേണ്ടതു തൻെറ കടമയെന്നു വിചാരിക്കാത്തതു വളരെ കഷ്ടംതന്നെ.

“ഉത്തമൻ മദ്ധ്യേമദ്ധ്യേ മുടക്കം വന്നെന്നാലും
സിദ്ധമാവോളം കാൎയ്യം കൈവിടുകയുമില്ല”

എന്നുള്ളതു ഇദ്ദേഹം അറിഞ്ഞിട്ടില്ലയോ? ഇത്ര കാലമായിട്ടും തന്റെ സ്മാരകത്തിന്റെ ആകൃതിപോലും തീൎച്ചയാകാത്ത ഈ മാന്യപുരുഷൻ വായനശാല സ്ഥാപിക്കുന്നതിനായി പുറപ്പെട്ടതിന്റെ ഉദ്ദേശം കേവലം ഊഹ്യഗോചരമത്രെ. എന്തിനധികം പറയുന്നു. പരോപകാരപ്രദായിനികളായ പ്രവൃത്തികളിൽ സത്തുക്കൾ ഈ വിധം വൈമുഖ്യം കാണിക്കുന്നതു സാധുക്കളുടെ ദുൎദ്ദശയല്ലാതെ മറെറന്താണു? മററു ചില സ്മാരകങ്ങൾക്കു ധനശേഖരത്തിനു വേണ്ടിവരുന്ന അല്പതാമസംപോലും ഇതിനു ആവശ്യമില്ലെന്നുള്ളതു ഏവൎക്കും അറിയാമല്ലൊ. പിന്നെ ഇദ്ദേഹത്തിന്റെ ദീൎഘമൌനത്തിനു കാരണം എന്താണു? തന്റെ വാഗ്ദത്ത നിവൃത്തി വരുത്തി തരേണ്ട കാലം അതിക്രമിച്ചിരിക്കുന്നു എന്നു പ്രസനസമേതമെങ്കിലും ഈ മാന്യപുമാനോടു പറയാതെ നിവൃത്തിയില്ല. അതിനാൽ,

“സന്ദേഹം വേണ്ട പരോപകാരത്തിനാകാത്തതെങ്കിൽ
കിം ദേഹംകൊണ്ടൊരുഫലമിഹ പ്രാണിനാം ക്ഷോണിതന്നിൽ”

എന്ന അഭിജ്ഞവചനത്തെ സ്മരിച്ചു, പരഗുണകരമായ ഏതുവിധത്തിലെങ്കിലും കാലവിളംബനം കൂടാതെ തന്റെ സ്മാരകത്തെ ഏൎപ്പെടുത്തേണമെന്നു ഈ മാന്യസ്നേഹിതനെ ഓൎപ്പിച്ചുകൊണ്ടു തല്കാലം വിരമിക്കുന്നു.

സ്വദേശാഭിമാനി.

---

## യാക്കൂബായക്കാർ.

(ഒരു നിരൂപണം.)

“യാക്കൂബായക്കാർ” എന്ന നാമധേയത്തിൽ ബ. സ്ലീബാ ശെമ്മാശൻ അവർകൾ സുറിയാനിയിൽ എഴുതുകയും ബ. പി. പി. യൌസേപ്പുശെമ്മാശൻ അവർകൾ മലയാളത്തിൽ തൎജ്ജിമ ചെയ്യുകയും ചെയ്തിട്ടുള്ള പുസ്തകത്തെ ആദ്യാവസാനം വായിച്ചുനോക്കി. അതിൽ പറഞ്ഞിരിക്കുന്ന കാൎയ്യങ്ങളെപ്പററി ആലോചിച്ചുനോക്കുന്ന ഒരുത്തനു തോന്നാവുന്ന അഭിപ്രായങ്ങളെ ചുരുക്കമായി താഴെ നിരൂപണം ചെയ്തുകൊള്ളുന്നു.

പുസ്തകകൎത്താവിന്റെ വേദസംബന്ധമായും ചരിത്രസംബന്ധമായും ഉള്ള ജ്ഞാനം പുസ്തകത്തിൽ ഓരോ ഭാഗത്തും തെളിവായി വിളങ്ങുന്നുണ്ടു. എഴുത്തിന്റെ രീതി ആ മഹാനുഭാവന്റെ ബുദ്ധിയുടെ വൈഭവത്തെയും വിശാലതയെയും സ്പഷ്ടമായി ചൂണ്ടിക്കാണിക്കുന്നു. ആദ്യമായി അദ്ദേഹം യാക്കൂബിനെക്കുറിച്ചുള്ള വാദ

തങ്ങളുടേയും ഉടമ്പടികളുടേയും തെളിയിക്കുന്നവയായ പഴയനിയമത്തിൽനിന്നുള്ള പതിനേഴു വകുപ്പുകളായി കാണിക്കുന്നു. ഇത്ര വളരെ വേദസാക്ഷികൾ യാക്കോബിനെ സംബന്ധിച്ചു വേദപുസ്തകത്തിൽനിന്നു തെരിഞ്ഞെടുത്തിരിക്കുന്ന സ്ഥിതിക്കു അദ്ദേഹത്തിനുള്ള അസാമാന്യമായ വേദപരിജ്ഞാനത്തെപ്പറ്റി പറയാതെതന്നെ ഏവർക്കും അറിയാവുന്നതാണല്ലൊ. ആദ്യത്തെ പന്ത്രണ്ടു അദ്ധ്യായങ്ങളിൽ യാക്കോബായ സഭ ദൈവത്താൽ ലോകാരംഭംമുതൽ തെരിഞ്ഞെടുക്കപ്പെട്ടിട്ടുള്ള ഒന്നാണെന്നും യാക്കോബിനെ സംബന്ധിച്ചുള്ള ദീർഘദർശനങ്ങൾ "ചെറിയ ആട്ടിൻകൂട്ട"മാകുന്ന ഈ സഭയിൽ സർവ്വപ്രകാരേണയും നിവൃത്തിക്കപ്പെട്ടിരിക്കുന്നു എന്നും ഉള്ള വാസ്തവമായ രഹസ്യം തെളിയിക്കുന്നതിനു ഗ്രന്ഥകർത്താവു യത്നം ചെയ്യുന്നു. അദ്ദേഹത്തിന്റെ ഈ ശ്രമം സഫലമായി ഭവിച്ചിരിക്കുന്നു എന്നു യാതൊരു സംശയവും കൂടാതെ പറയാം. പ്രസ്തുതപുസ്തകത്തിൽ അടങ്ങിയിരിക്കുന്ന വേദസാക്ഷികളുടെ ശതാംശംപോലും ഉണ്ടെങ്കിൽ യാക്കോബായ സഭ ദൈവത്തിന്റെ തെരിഞ്ഞെടുക്കപ്പെട്ട സഭതന്നെ എന്നു ആ സഭയുടെമേൽ യാതൊരു അസൂയയൊ ചീത്ത വിചാരമൊ കൂടാതെ നിഷ്പക്ഷമായി ഇതിനെ ശോധന ചെയ്യുന്ന വായനക്കാരനു ബോധമാവുന്നതാണു. പതിമ്മൂന്നാം അദ്ധ്യായംമുതൽ ഗ്രന്ഥകർത്താവു സഭയുടെ ചരിത്രമാകുന്നു എഴുതീട്ടുള്ളതു. ആദ്യമായി കാതോലികാസംബന്ധവും ശ്ലീഹാസംബന്ധവും ആയ ഏക സഭയല്ലാതെ പല സഭകളില്ലായിരുന്നു എന്നും, മിശിഹാകാലം ൪൫൧ വരെ വിശുദ്ധ സഭ നാലുഭാഗങ്ങളിലും അന്ത്യോഖ്യാ, രോമാ, അലക്സന്ത്രിയാ, കുസ്തന്തീനോപ്പോലീസ എന്നീ സ്ഥലങ്ങളിലെ വിശുദ്ധ പാത്രിയർക്കീസന്മാരാൽ സമാധാനത്തോടെ ഭരിക്കപ്പെട്ടുവന്നിരുന്നു എന്നും കാണുന്നു. നിഖ്യായിലും കുസ്തന്തീനോപ്പോലീസിലും എഫേസൂസിലും വെച്ചുണ്ടായ പൊതുസുന്നഹദോസുകളിലെ നടപടികളെ എല്ലാവരും ഐകകണ്ഠ്യേന അംഗീകരിച്ചു. എന്നാൽ എഫേസൂസിൽ കൂടിയ രണ്ടാം പൊതുസുന്നഹദോസിനു എതിരായി ൪൫൧-ൽ കൽക്കെദോനിൽ വച്ചുണ്ടായ കൂട്ടത്തിൽ രോമാസഭ സത്യവിശ്വാസത്തിൽനിന്നു തെറ്റിപ്പോയി എന്നു ചരിത്രംകൊണ്ടു സ്പഷ്ടമായി കാണുന്നു. അതല്ലാതെ മറ്റു മൂന്നു സഭകളും അവയുടെ വിശുദ്ധ പാത്രിയർക്കീസന്മാരും മറ്റനേകം ബിഷപ്പന്മാരും രോമായിൽനിന്നു തെറ്റിപ്പോകയാണു ചെയ്തതെന്നും തങ്ങളുടെ സഭക്കു പുറമെ രക്ഷയില്ലെന്നും രോമാക്കാർ കൊട്ടിഘോഷിക്കുന്നതിനു തീരെ അടിസ്ഥാനമില്ലാതെയിരിക്കുന്നു. രോമായെ (അഥവാ രോമാസഭയെ) തന്റെ അഹംഭാവം, ഉയർന്ന പദവിക്കായിക്കൊണ്ടുള്ള അത്യാഗ്രഹം, വിനയമില്ലായ്മ എന്നിവനിമിത്തം വാസ്തവ

ത്തിൽ സാത്താൻ വഞ്ചിക്കുകയാണു ചെയ്യുന്നതെന്നു പിന്നീടു ഒരു ശതവർഷത്തോളം നടന്ന സംഭവംകൊണ്ടു കാണാവുന്നതാണ. നമ്മുടെ അനേകം വിശുദ്ധ പിതാക്കന്മാരെ റോമാസഭ വാളിന്നിരയാക്കിയിട്ടുണ്ടു. അനേകം പരിശുദ്ധന്മാരെ തങ്ങളുടെ പഴയവിശ്വാസത്തെ അവർ പിന്തുടരുക കാരണം റോമാക്കാർ അതികഠിനമാകുംവണ്ണം ഞെരുക്കിയിട്ടുണ്ടു. എന്നിട്ടും, റോമാക്കാൎക്കു കീഴ്പെടാതെ നമ്മുടെ പിതാക്കന്മാർ സത്യവിശ്വാസ പരിപാലനത്തിന്നുവേണ്ടി തങ്ങളുടെ കഴുത്തുകളെ റോമാവാളിന്നു കുനിച്ചുകൊടുത്തു. ദൈവകോപം റോമാസഭയിന്മേൽ അകാലത്തു വല്ലാതെ ജ്വലിച്ചു എന്നുള്ളതിന്നു അനേകം റോമാ അദ്ധ്യക്ഷന്മാരുടെ സ്വഭാവവിരുദ്ധങ്ങളായ മരണങ്ങൾ തെളിവുകളാണ. റോമായുടെ ഏതാദൃശമായ ക്രൂരകൎമ്മങ്ങളിൽനിന്നും തൽകാരണമായി റോമായിൽ ഉണ്ടായ ഭയങ്കരസംഭവങ്ങളിൽനിന്നും സത്യവിശ്വാസികൾ അനുമാനിക്കേണ്ടതു റോമാസഭയിൽ ദൈവം ഇഷ്ടപ്പെടുകയാകട്ടെ അതിൽ താൻ വസിക്കുകയാകട്ടെ ചെയ്യില്ല എന്നാണ. ദൈവത്തിന്റെ സാക്ഷാലുള്ള സഭയിൽ ഇപ്രകാരം പീഡയുണ്ടായപ്പോൾ താൻ അതിൽനിന്നു വിശുദ്ധന്മാരായ അനേകം പിതാക്കന്മാരെ ഉദ്ധരിച്ചു, അവരിൽവച്ചു അഗ്രഗണ്യനായിരുന്ന മൂന്നാം ഇസ്രായേൽ എന്നു സുപ്രസിദ്ധിയുള്ള യാക്കൂബെബൂൎദ്ദാനാ എന്ന മഹാ പരിശുദ്ധൻ. ഈ പരിശുദ്ധ പിതാവു ദേശസഞ്ചാരം ചെയ്തു ദൈവത്തിന്റെ സഭയെ വളരെ ഉയൎത്തുകയും തന്നിൽനിന്നുത്ഭവിച്ച 'യാക്കൂബായ' എന്ന പേർ അതിന്നു നൽകുകയും ചെയ്തു. ഈ പേർ അന്നു ആക്ഷേപാൎത്ഥം സൂചിപ്പിച്ചിരുന്നു എന്നുവരികിലും ഇന്നു ദൈവത്തിന്റെ സഭ ഇതിനെ ജയത്തിന്റെ കൊടിയടയാളമായി ഗണിച്ചു വരുന്നു. സത്യവിശ്വാസത്തിൽനിന്നു തെറ്റിയ റോമാസഭയും അവിടെനിന്നും തെറ്റി വഷളമായി കിടക്കുന്ന മററനേകം സഭകളും അന്നുമുതൽ ഇന്നുവരെ "ദൈവത്തിന്റെ ചെറിയ ആട്ടിൻകൂട്ടത്തെ" ഉപദ്രവിച്ചു. എന്നാൽ ഈ ആട്ടിൻകൂട്ടം അവൎക്കുവേണ്ടി സൎവ്വദാ പ്രാൎത്ഥിച്ചു വരുന്നു. സൎവ്വശക്തനായ ദൈവം ഈ ആട്ടിൻകൂട്ടത്തെ സദാ കാക്കുകയും തെറ്റിപ്പോയവരുടെ തിരിച്ചുവരവിനാൽ ഇതിനെ പോഷിപ്പിക്കയും ചെയ്യട്ടെ!.

ഇപ്രകാരം ഗ്രന്ഥകാരൻ സഭയുടെ ചരിത്രത്തെ സംക്ഷേപമായി പറഞ്ഞതിന്റെ ശേഷം സത്യവിശ്വാസത്തിനടുത്തതും കാതോലിക്കാ സംബന്ധവും ആയ ഏക സഭ യാക്കൂബായ സഭതന്നെ എന്നു വീണ്ടും സ്ഥാപിക്കുന്നു. വിശ്വാസികൾക്കു ഇദ്ദേഹം വെളിപ്പെടുത്തിട്ടുള്ള സത്യങ്ങൾ തങ്ങളുടെ വിശ്വാസത്തെ ഉറപ്പിക്കുന്നതിന്നു ധാരാളം മതിയാകുന്നതായിരിക്കും. ഇത്ര മഹത്തായ ഒരു പുസ്തകം ബ. ശെമ്മാശ്ശൻ അവർകൾ എഴുതിയിരിക്കകൊണ്ടു സുറിയാ

നിക്കാർ ഇദ്ദേഹത്തിൻെറ പേർ എന്നും സ്മരിക്കുകയും ഇദ്ദേഹത്തോടു എന്നും നന്ദിയുള്ളവരായിരിക്കുകയും ചെയ്യുന്നതുകൂടാതെ ഇദ്ദേഹത്തിനുവേണ്ടി പ്രാൎത്ഥിക്കുന്നതും ആണ.

തൎജ്ജമയുടെ ഭാഷയും ഒരു മാതിരി നന്നായിട്ടുണ്ടു. സുറിയാനിഭാഷയിൽ പരിജ്ഞാനമില്ലാത്തവരായ സഹോദരന്മാൎക്കു ആ ഭാഷയിൽ മാഞ്ഞുകിടക്കുന്ന അനേകം രത്നങ്ങളുടെ ശോഭ കഴിയുംവണ്ണം വെളിപ്പെടുത്തിക്കൊണ്ടുവരുന്ന ബ. പി. പി. യൗസേഫ ശെമ്മാശ്ശനവർകളുടെ ശ്രമം ഏറ്റവും ശ്ലാഘനീയമായിരിക്കുന്നു. കോട്ടയം മാർ തോമ്മാസ്സ് അച്ചുകൂട്ടത്തിൽ അച്ചടിക്കപ്പെട്ടിട്ടുള്ളതായ ഈ പുസ്തകം സുറിയാനിക്കാർ എല്ലാവരും വായിച്ചറിയേണ്ടുന്നതന്നെയാണെന്നു സമുദായാംഗങ്ങളെ അറിയിച്ചുകൊണ്ടു ഈ നിരൂപണം ഇവിടെ അവസാനിപ്പിക്കുന്നു.

ഒ. ഒ. ഫ

---

## പ്രാൎത്ഥന (തുടൎച്ച)

ദൈവം തൻെറ അനുഗ്രഹങ്ങളെ നമ്മിൽ ചൊരിയുന്നതു അമിതമായിട്ടാണ. മനുഷ്യരുടെ ധനം ഇത്ര എന്ന ക്ലിപ്തമുള്ളതും സാധുക്കൾക്കു കൊടുക്കുന്തോറും കുറഞ്ഞുപോകുന്നതുമാകുന്നു. അതുകൊണ്ടു, നാം എത്രതന്നെ ധനമുള്ളവരും ദീനരാൽ ദയയുള്ളവരും ഔദാൎയ്യശീലന്മാരും ആയിരുന്നാലും ദാനം ചെയ്യുന്നതിൽ എല്ലാപ്പോഴും മിതമായിരിക്കയും നമ്മോടു യാചിക്കുന്നവൎക്കു അപൂൎവ്വമായി മാത്രം കൊടുക്കയും ചെയ്യുന്നു. എന്നാൽ ദൈവീകഭണ്ഡാരം അളവററതാകകൊണ്ടു, താൻ എത്രതന്നെ ചിലവു ചെയ്താലും അതിൽ യാതൊരു കുറവും ഉണ്ടാകുന്നില്ലാ. ആയതുകൊണ്ടു ദൈവം തൻെറ നൽവരങ്ങളെ അമിതമായും നാം ആവശ്യപ്പെടുന്നതിൽ അധികമായും നമ്മിൽ ചൊരിയുന്നു. "ദൈവമെ! നീ കരുണയുള്ളവനും, നിന്നോടു യാചിക്കുന്നവൎക്കു ധാരാളമായി കൊടുക്കുന്നവനുമാകുന്നു. നിൻെറ ജനത്തിൻെറമേൽ നീ ചൊരിയുന്ന കൃപകൾ അളവററതും, ആവശ്യപ്പെടുന്നതിൽ എത്രയും അധികമായിട്ടുള്ളതുമാകുന്നു" അതിനാൽ പ്രാൎത്ഥന സകല സ്വൎഗ്ഗീയ ഭണ്ഡാരങ്ങളെയും തുറക്കുന്നു എന്ന മനസ്സിൽ ദൃഢമായി ഉറപ്പിച്ചുംകൊണ്ടു നമുക്കു സുസ്ഥിരമായുള്ള വിശ്വാസത്തോടുകൂടി ദൈവത്തോടു യാചിക്കാം. നമ്മുടെ യാചനകൾ എത്രത്തോളം എരിവോടുകൂടിയതും ഇടവിടാതെയുള്ളതും ആയിരിക്കുന്നുവൊ അതനുസരിച്ചു പ്രതിഫലം നൽകുന്ന ഒരു ഭണ്ഡാരമാകുന്നു 'പ്രാൎത്ഥന' എന്നതു. മുട്ടിപ്പോടുകൂടിയ പ്രാൎത്ഥനയാൽ ദൈവത്തോടു സദാ അടുത്തിരിക്കുന്ന ഒരു ക്രിസ്ത്യാനിക്കു ലോകം മുഴുവനെക്കാൾ വിലപിടിച്ച നൽവരങ്ങൾ ലഭിക്കുന്നു എന്ന ഒരു വിശുദ്ധൻ പറയുന്നു. വേദവായനയിലും ധ്യാനത്തിലും അധികം സമയം ചിലവഴിക്കുന്ന ചിലരുണ്ടു. ഇവർ പ്രാൎത്ഥനയിൽ വളരെ കുറച്ചു സമയം എടുക്കുന്നുള്ളു. വേദവായനയും ധ്യാനവും വളരെ നല്ലതുതന്നെ; എന്നാൽ ആത്മാവിനു അധികഗുണത്തെ നൽകുന്നതു പ്രാൎത്ഥനയാകുന്നു. വേദവായനയാലും ധ്യാനത്താലും നമ്മുടെ കൎത്തവ്യകൎമ്മം ഇന്നതെന്നു നാം പഠിക്കുന്നു; എന്നാൽ അവയെ തികയ്ക്കുന്നതിനുള്ള നൽവരങ്ങൾ പ്രാൎത്ഥനയാൽ മാത്രമെ നമുക്കു ലഭിക്കയുള്ളു. നാം ചെയ്യേണ്ടതു ഇന്നതെന്നു അറിഞ്ഞതിനുശേഷം അവയെ നിവൃത്തിക്കാതിരുന്നാൽ, ദൈവതിരുസന്നിധിയിൽ നാം അധികം കുററമുള്ളവരായി തീരുന്നു. ദൈവികകാൎയ്യങ്ങളെ സംബന്ധിച്ച നമ്മുടെ പ്രസംഗങ്ങളും ധ്യാനങ്ങളും എത്രതന്നെ ദീൎഘമായും ഇടവിടാതെയുള്ളതായിരുന്നാലും, നമ്മുടെ മുറകളെ നിറവേററുന്നതിനു ദൈവീകസഹായംകൂടാതെ നാം ഒരിക്കലും പ്രാപ്തന്മാരായിതീരുന്നതല്ലാ.

അന്യചിന്തകളെ നമ്മുടെ മനസ്സിൽ ഉദിപ്പിക്കുന്നതിനു, നാം പ്രാർത്ഥനയാൽ ദൈവീകനൽവരങ്ങളെ അപേക്ഷിക്കുന്നതിൽ മുഴുകിയിരിക്കുമ്പോൾ സാത്താൻ ശ്രമിക്കുന്നതുപോലെ അത്ര ബലമായി മറെറാരുസമയത്തും പ്രയത്നിക്കാറില്ലാ. ഇതിനുള്ള കാരണം എന്തു? തെരിഞ്ഞെടുക്കപ്പെട്ടതായ സ്വർഗ്ഗീയദാനങ്ങളെ നമുക്കു കിട്ടുന്നതു പ്രാർത്ഥനയാൽ ആകുന്നു എന്നു ഈ ശത്രു അറിഞ്ഞിരിക്കുന്നു. ധ്യാനത്താൽ നമുക്കു ലഭിക്കുന്ന പ്രധാന ഗുണം, സഹനശക്തിക്കും നിത്യജീവനും ആവശ്യമുള്ള സഹായങ്ങൾക്കായി ദൈവത്തോടു അപേക്ഷിക്കുന്നതിൽ നമ്മെ ഉത്സാഹിപ്പിക്കുക എന്നുള്ളതാണു. അതിനാൽ മനഃപ്രാർത്ഥനയുടെ ആവശ്യതയുടെ ഉദ്ദേശം, ഒരുവൻ നിത്യജീവനുവേണ്ടുന്നതായ സഹായങ്ങൾക്കു ദൈവത്തോടു യാചിക്കേണ്ടതായ തന്റെ മുറയെ ധ്യാനത്താൽ ഓർമ്മപ്പെടുത്തപ്പെട്ടില്ലെങ്കിൽ അതിനെ മറന്നുപോകുന്നതിനു എളുപ്പമുള്ളതാകകൊണ്ടു അതിനെ ഓർമ്മപ്പെടുത്തേണമെന്നുള്ളതാണു. ധ്യാനിക്കാതിരിക്കുന്ന ഒരുത്തൻ മേൽനിന്നുള്ള സഹായത്തെപ്പററി വിചാരിക്കയാകട്ടെ അതിനായി ആവശ്യപ്പെടുകയാകട്ടെ ചെയ്യുന്നില്ലാ. സ്വർഗ്ഗീയ മഹത്വത്തെപ്പററി സദാ ഓർമ്മയുള്ള ഒരുത്തൻ തനിക്കു ആവശ്യമുള്ളവ ഇന്നതെന്നു അറിയുന്നു; തനിക്കു നേരിട്ടിരിക്കുന്ന അപകടങ്ങളെ താൻ അറിഞ്ഞു അവയിൽനിന്നുള്ള രക്ഷയ്ക്കും തന്റെ ആത്മാവിന്റെ നിലനില്പിനും വേണ്ടതായ പ്രാർത്ഥനയിലേക്കു താൻ തിരിയുന്നു. ധ്യാനത്താൽ ഉദിക്കുന്ന പ്രകാശത്താൽ പ്രാർത്ഥിക്കാൻ ശീലിക്കയും പ്രാർത്ഥനയാൽ സൌഭാഗ്യത്തേയും നിത്യജീവനേയും വാഗ്ദത്തമായി ഉറപ്പിക്കുന്ന നൽവരങ്ങൾക്കു നാം യോഗ്യന്മാരായിരിക്കുകയും ചെയ്യുന്നു.

പ്രാർത്ഥനയാൽ ഹെസക്കിയാരാജാവിനു മരണത്തിൽനിന്നു കുറെക്കാലത്തേക്കു വീണ്ടെടുപ്പു ലഭിച്ചതായി നാം പഴയ നിയമത്തിൽ നിന്നു പഠിക്കുന്നു. ഒരു പക്ഷിക്കുഞ്ഞു അതിന്റെ സഹായത്തിനും തീററിക്കും ആയി തള്ളയോടു സദാ യാചിക്കുന്നതുപോലെ, പാപമരണത്തിൽ നിന്നുള്ള രക്ഷയ്ക്കും ദൈവീകസ്നേഹത്തിൽ മുമ്പോട്ടു പോകുന്നതിനുള്ള സഹായത്തിനും ആയി നാം നമ്മുടെ കണ്ണുനീരുകളെയും പ്രാർത്ഥനകളെയും സദാ ദൈവത്തിങ്കൽ സമർപ്പിക്കേണ്ടിയിരിക്കുന്നു. നാം ദിവസേന രാവിലെ എഴുന്നേല്ക്കുമ്പോൾ തന്നെ ദൈവമെ! എന്നെ രക്ഷിക്കേണമെ’ എന്ന ചെറിയ പ്രാർത്ഥന കഴിക്കേണ്ടതാണു. ദൈവീകമായൊ ലൌകീകമായൊ എന്തെങ്കിലും പ്രവൃത്തിക്കുന്നതിനു നാം ആരംഭിക്കുമ്പോഴും പ്രത്യേകിച്ചു പരീക്ഷയാലൊ ജഡമോഹങ്ങളാലൊ നാം ഉപദ്രവിക്കപ്പെടുമ്പോഴും ഈ പ്രാർത്ഥന നമുക്കു വളരെ ഗുണം ചെയ്യുന്നു. അനേക സൽപ്രവൃത്തികളാൽ ലഭിക്കാവുന്ന കൃപ ചെറിയ പ്രാർത്ഥനയാൽ ചിലപ്പോൾ നൽകപ്പെടുന്നു എന്നു ഒരു നീതിമാൻ സാക്ഷിക്കുന്നു. അതുകൊണ്ടു, പ്രാർത്ഥനയിൽ മുഴുകിയിരിക്കുന്ന ഒരുത്തനെപ്പോലെ ശക്തിയുള്ള മറെറാന്നില്ലാ. എന്തുകൊണ്ടെന്നാൽ അവനിൽ ദൈവീകശക്തിയുണ്ടു. പൂർണ്ണതയെ പ്രാപിക്കുന്നതിനു പ്രാർത്ഥനയും ധ്യാനവും ആവശ്യമാകുന്നു. ധ്യാനത്താൽ നമ്മുടെ ആവശ്യത്തെ നാം അറികയും പ്രാർത്ഥനയാൽ അവ നമുക്കു ലഭിക്കയും ചെയ്യുന്നു.

ചുരുക്കി പറയുന്നതായാൽ പ്രാർത്ഥന കൂടാതെ രക്ഷിക്കപ്പെടുവാൻ വളരെ പ്രയാസവും ദൈവീക കരുണയെ സംബന്ധിച്ചെടത്തോളം അതു അസാദ്ധ്യവും ആകുന്നു. എന്നാൽ പ്രാർത്ഥന മോക്ഷത്തിലേക്കുള്ള വഴിയെ എളുപ്പമാകയും അതിനെ ഉറപ്പായി സൂക്ഷിക്കയും ചെയ്യുന്നു. രക്ഷിക്കപ്പെടുന്നതിനു സഹദേന്മാരെപോലെ വിശ്വാസത്തിനായി നമ്മുടെ ജീവനെ ഉപേക്ഷിക്കേണമെന്നൊ, സന്യാസികളെപ്പോലെ വിജനസ്ഥലത്തിൽ ഇരുന്നുകൊണ്ടും കായ്കനികൾ ഭക്ഷിച്ചു ജീവിക്കേണമെന്നൊ ഇല്ലാ. ദൈവമെ എന്നെ സഹായിക്കേണമെ എന്നുള്ള വിളിയെ നാം സദാ സ്വർഗ്ഗത്തിലേക്കു അയക്കുന്നതു ധാരാളം മതി; ദൈവത്തിൽ എല്ലാപ്പോഴും ശരണമായിരിക്കുന്നതിൽ എളുപ്പമായിട്ടുള്ള മറെറാന്നെന്താണുള്ളതു? നമ്മുടെ ഓരോ പ്രവൃത്തികൾക്കും മുമ്പായി ദൈവസഹായത്തിനായി വിളിക്കുന്നതിനു നമുക്കു ശ്രമിക്കാം. നാം പ്രാർത്ഥിക്കാതിരുന്നാൽ നിശ്ചയമായും കുററം തീർന്നവരായി എണ്ണപ്പെടുകയില്ലാ; എന്തുകൊണ്ടെന്നാൽ പ്രാർത്ഥനയുടെ കൃപ എ

ള്ളാവക്കും നൽകിയിരിക്കുന്നു. നാം ആഗ്രഹിക്കുമ്പൊഴൊക്കെയും പ്രാർത്ഥിക്കുന്നതിനുള്ള ശക്തി നമ്മിലുണ്ടു. "എന്റെ ജീവന്റെ ദൈവത്തോടുള്ള പ്രാർത്ഥന എന്നോടുകൂടിയിരിക്കുന്നു; നീ എന്റെ സഹായി ആകുന്നു എന്നു ഞാൻ ദൈവത്തോടു പറയും" എന്നു സങ്കീർത്തനക്കാരൻ പറയുന്നു. അതുകൊണ്ടു നാം നിത്യജീവന്നു അവകാശികളായി തീർന്നില്ലെങ്കിൽ അതു നമ്മുടെ സ്വന്ത കുറ്റം അല്ലാതെ, മറ്റാരുടെയും അല്ലാ. നാം പ്രാർത്ഥനയ്ക്കു മടി കാണിക്കാതിരുന്നുവെങ്കിൽ നിശ്ചയമായും രക്ഷിക്കപ്പെട്ടുമായിരുന്നു.

(തുടരും) വകി. കെ. സി.

---

# ഒരു പ്രസംഗം.

## (യേശു മഹാൻ)

പ്രിയരെ! ഈ ലോകത്തിൽ കാണപ്പെടുന്ന യാതൊരുത്തനും ഇത്ര മഹാത്മ്യമേറിയ ഒരു നാമപ്രതിഷ്ഠ ചെയ്വാൻ, യേശുവല്ലാതെ മറ്റാരുമില്ലെന്നുള്ളതു പ്രത്യക്ഷപ്പെട്ടിട്ടുള്ള ഒരു വിഷയമെന്നു ഞാനിമെ എല്ലാ മഹത്തുക്കളോടും പ്രസ്താവിച്ചുകൊള്ളുന്നു.

മാന്യരെ! ഇഹത്തിൽ മഹാനെന്ന നാമത്തിന്നു കാരണഭൂതമായിരിക്കുന്ന ഏതു ഗുണം നോക്കുന്നതായാലും, നമ്മുടെ കർത്താവായ യേശുക്രിസ്തു അതിലെല്ലാറ്റിലും ഉപരിസ്ഥായി കാണപ്പെടാവുന്നതാകുന്നു. അതേ മഹാനെന്ന നാമത്തിന്നു വിഷയീഭവിക്കുന്നതു വൈദ്യം പൌരോഹിത്യം നിയമം ഇവ മൂന്നല്ലൊ. ഇവയെ സംബന്ധിച്ചു ആലോചിക്കുന്നതായാൽ ഇതിലെല്ലാറ്റിലും നമ്മുടെ രക്ഷകൻ അഗ്രഗണ്യനെന്നു പറയേണ്ടതില്ലല്ലൊ. ഹാ പ്രിയരെ! നമ്മുടെ പാപങ്ങൾക്കുവേണ്ടി ഇഹത്തിൽവച്ചു നമ്മെ ഓരോരുത്തരെ പ്രതി, ആ കാവൽറി കുരിശിൽവച്ചു മരിച്ച നമ്മുടെ പരമ രക്ഷകൻ ഇത്ര മഹാ വൈദ്യനാണൊ എന്നു നാമൊന്നു പരിശോധിച്ചുനോക്കാം. താൻ മഹാ വൈദ്യൻതന്നെ സംശയമില്ലാ. വളരെ നാൾ ഭൂതു പിടിച്ചു വെള്ളത്തിലും, തീയിലും അതുപോലെ തന്നെ, അപകടമുള്ള മറ്റു സ്ഥലങ്ങളിലും, വീണും, ഞെരിഞ്ഞും, ഉരുണ്ടും, പിരണ്ടും കിടന്നിരുന്ന ആ വ്യാധി തന്നെ മറ്റാരാലും സൌഖ്യപ്പെടുത്തുവാൻ കഴിയാതെയിരുന്ന സന്ദർഭത്തിലാണ നമ്മുടെ രക്ഷകന്റെ അടുക്കൽ കൊണ്ടുചെന്നതും താൻ നിഷ്പ്രയാസേന അവനിൽ ബാധിച്ചിരുന്ന ദീനത്തെ പൊടുന്നനവെ ശമിപ്പിച്ചു സുഖപ്പെടുത്തിയതുമെന്നറിയുമ്പോൾ, തന്റെ വൈദ്യത്തിന്റെ പരിമാണം എത്രയുണ്ടെന്നു ഏവക്കും എളുപ്പത്തിൽ അറിയാവുന്ന ഒന്നല്ലൊ.

ഇങ്ങനെ ഒരു രോഗിയെ മാത്രം സൌഖ്യപ്പെടുത്തിയൊ തനിക്കു ഖ്യാതി സമ്പാദിച്ചതു. അല്ലല്ലാ ഇതു കൂടാതെയും വളരെ പേരെ അത്യന്തം അതിശയനീയമായ വിധത്തിൽ പല സ്ഥലങ്ങളിൽ വച്ചും സൌഖ്യപ്പെടുത്തീട്ടുണ്ടു. താൻ ഊർശ്ലേമിലേക്കു പോകുന്ന വഴിക്കുവച്ചും, പത്തു കുഷ്ഠരോഗികൾ തനിക്കു നേരിട്ടു യേശുവെ ഗുരൊ! ഞങ്ങളോടു കരുണയുണ്ടാകണമെന്നു സാഷ്ടാംഗമായി അപേക്ഷിച്ചനിമിഷം, അവരുടെ അപേക്ഷാനുരൂപമായി ഫലപ്രാപ്തി വരുത്തിക്കൊടുക്കയും ചെയ്തു. ഇത്രയും മാത്രമൊ താൻ സൌഖ്യപ്പെടുത്തിയതു. ഒരിക്കലും അല്ലാ. താൻ കണ്ണുകുരുടനേയും, കൈ ശോഷിച്ചവനേയും, കൂനപ്പെട്ടവളെയും, എന്നുവേണ്ടാ വേറെയും പലവിധത്തിലുള്ള പരിതാപകരമായ അനവധി രോഗികളെയും സുഖപ്പെടുത്തീട്ടുണ്ടു. അവയെല്ലാം വിസ്തീർണ്ണമാംവണ്ണം ഇവിടെ വിവരിക്കുന്നതിന്നു എന്നാൽ അസാദ്ധ്യമെന്നല്ലാതെ എന്തു പറയട്ടെ.

വിശേഷിച്ചും അഴുകിയ ലാസറിനെ ജീവിപ്പിച്ചതുകൊണ്ടു താൻ ഒരു മഹാ വൈദ്യനെന്നു പ്രത്യക്ഷമായി കാണിക്കുന്നു. ഈപ്രകാരം സർവ്വരോഗശാന്തി വരുത്തുന്ന ഈ മഹാനുഭാവനെ നമ്മുടെ ഇടയിൽ നിന്നു നീക്കിക്കളയണമെന്നുപഹസിച്ച ആ ശപിക്കപ്പെട്ട യഹൂദജാതി, തന്റെ മഹാ വൈദ്യത്തിന്റെ ഒരംശമെങ്കിലും

അറിഞ്ഞിരുന്നെങ്കിൽ ഇത്തരം ദുസ്സഹദുഃഖകാരണമായ ഒരു പ്രവൃത്തി ചെയ്യുവാൻ ഉദ്യമിയ്ക്കുമായിരുന്നൊ എന്നു സംശയിക്കേണ്ടിയിരിക്കുന്നു.

ഈ മഹാനെ നമ്മുടെ ഇടയിൽനിന്നു വേർപെടുത്താതിരുന്നെങ്കിൽ, ഇന്നു ഏകവംശികളായിരിക്കുന്ന കഠോരമായ ശയ്യരോഗപീഢയിൽ കിടന്നുഴലുന്ന, അനേകം ഇപ്പോൾ ആശ്വാസം ലഭിച്ചു ദൈവതിരുമുമ്പാകെ നന്ദിവന്ദനത്തോടെ തന്നെ മഹത്വപ്പെടുത്തുവാൻ കഴിഞ്ഞേനെ. ഹാ! അറിവില്ലാത്തവരെ ഇത്ര പരിതാപകരമായ ഒരു സംഭവം നടത്തിയല്ലൊ എന്നു ചിന്തിക്കുന്ന ഈ അവസരത്തിൽ, തന്റെ വൈദ്യനൈപുണ്യത്തെക്കുറിച്ചു വാഴ്ത്തുന്നുള്ള ഏവരുടെ ഹൃദയമാണിപ്പോൾ തകരാറിലാക്കുന്നതു, പരോപകാരാർത്ഥമിദം ശരീരം എന്നുള്ള തത്വമനുസരിച്ചു പ്രവൃത്തിച്ചിരുന്ന ഈ മഹാനാഗ്രേസിന്റെ ഇത്തരം സാരസമ്പൂർണ്ണങ്ങളായ, പരോപകാരത്തിന്റെ പ്രതിഫലമായിട്ടു തനിക്കു ലഭിച്ചതു അത്യധികം ദുരിതാവഹമായിട്ടുള്ള അവസ്ഥയാണ്.

താൻ നമ്മുടെ ഇടയിൽ സഞ്ചരിച്ചു നമ്മിലുള്ള സകല രോഗികളെയും സൌഖ്യമാക്കിയതിനാൽ, തന്റെ മുഖത്തു ഏററവും നിർദ്ദയമായി ശപിക്കപ്പെട്ട യഹൂദജാതി കാർപ്പിച്ചു തുപ്പി. അതെ, പ്രിയരെ! ഇതു നമ്മിലാരെങ്കിലും സഹിക്കുന്ന ഒരു കഷ്ടതയൊ ഒരിക്കലും ഇല്ലാ. നിസ്സാരന്മാർക്കുടെ സഹിക്കുന്നതല്ലാ. എന്നാൽ നേരെമറിച്ചു ശാന്തസ്വഭാവിയായ ഈ മഹാൻ ഇതിനെസംബന്ധിച്ചു പ്രവൃത്തിച്ചതെങ്ങിനെ എന്നല്ലെ ഇനി നമുക്കു ആലോചിക്കേണ്ടതു. താൻ അന്യരിൽ നിന്നുള്ള ബഹുമതിയെ അശേഷം ഗണ്യമാക്കാതെ അതിനെ സന്തോഷപുരസ്സരം സ്വീകരിച്ചു, പിന്നെയും, പിന്നെയും പരോപകാരം ചെയ്വാൻ സന്നദ്ധനായിരിക്കുന്നു.

പരോപകാരി എന്നു വിളിക്കപ്പെടേണ്ടതു ഈ മഹാനെയാണ്. അല്ലാതെ തൽക്കാലികമായിട്ടൊ, കാലാന്തരത്തിലായിട്ടൊ, നിശ്ചിതമായൊ, അനിശ്ചിതമായൊ, പ്രത്യുപകാര ലബ്ധിയെ മാത്രം ഗണ്യമാക്കി പ്രവൃത്തിക്കുന്ന ആത്മപ്രശംസികരൊ ഒരിക്കലും പരോപകാരികൾ എന്നു വിളിക്കപ്പെടാവുന്നതല്ലാ. ഇനി നമ്മുടെ ഇടയിൽ തൽക്കാലികമായ കാര്യസാദ്ധ്യത്തിനായിട്ടു ഒരുവനെ സഹായിച്ചു മററനേകർക്കു ഉപദ്രവം കൊടുക്കുന്ന ദ്രോഹികളെ പരോപകാരികൾ എന്നു ഒട്ടുവളരെ പേരും തുമ്പില്ലാതെ വിളിച്ചുവരുന്നതായി കേൾക്കുന്നുണ്ടു. ഇതു തീരെ അബദ്ധമാണ്. ഇങ്ങനെയുള്ള ദ്രോഹികളെ ഉടൻതന്നെ അകററിനിർത്തേണ്ടതു ഏവരുടെയും കടമയാണ്. ഇതനുസരിച്ചു പ്രവൃത്തിക്കാത്തവർ "ദീപം ഭക്ഷണമെന്നോർത്തുടനെ ഈയ്യൽശ്രേഷ്ഠം ചാകുംപോലെ" തങ്ങളും അഗ്നിയിൽ വീണു മരിച്ചുപോയേക്കാൻ എളുപ്പമുണ്ടു.

അതിനാൽ സാക്ഷാൽ പരോപകാരികൾ ആരെന്നറിഞ്ഞു വർത്തിക്കേണ്ടതു അത്യാപേക്ഷിതമാകുന്നു. രോഗികളായ സകലരുമെ നാമെല്ലാവരും ക്ഷണത്തിൽ ഒന്നു ശ്രേഷ്ഠമഹാന്റെ അടുക്കൽ അഭയം പ്രാപിച്ചാൽ നിശ്ചയമായിട്ടും അതു നമുക്കു നാനാപ്രകാരേണയും, ഉപകാരപ്രദമായിരിക്കുമെന്നു തന്നെയല്ലാ, നമ്മുടെ സകലവിധ രോഗത്തിന്നും ശമനം വന്നു സുഖാവസ്ഥയെ പ്രാപിച്ചു; അങ്ങിനെ ഏററവും ആനന്ദസാഗരത്തിൽ നിമഗ്നരായി വാഴാമെന്നു ക്രൂശബന്ധിയായി ഞാനെന്നും നിങ്ങളെ വിളിക്കുന്നു.

ഈ ഒരു വൈദ്യനല്ലാതെ ഇന്നു വേറെ ആർക്കും നമ്മുടെ സർവ്വരോഗത്തെ ശമിപ്പിപ്പാൻ ത്രാണിയില്ലാ. ഈ മഹാ വൈദ്യൻ ശമിപ്പിച്ചാൽ, ആ രോഗം പിന്നെ ഒരിക്കലും ഉണ്ടാകുന്നതല്ലാ. അതിനാൽ, സ്നേഹിതരെ! നമ്മുടെ സ്വാധീനത്തിലിരിക്കുന്ന ഈ മഹാന്റെ സിദ്ധഔഷധത്തെ ഒന്നു സേവിച്ചുനോക്കാൻ ശ്രമിക്കണം. തന്റെ ആസ്പത്രിയിൽ സകലതര മരുന്നുകളും ശേഖരിച്ചിട്ടുണ്ടു. അതു വാങ്ങുന്നവർക്കു യാതൊരു കൈക്കൂലിയും കൊടുക്കേണ്ടാ. എല്ലാം സൌജന്യമായിട്ടു നമുക്കു തരും. നാം നന്ദിപറഞ്ഞാൽ മാത്രം അതിനു മതിയാകും.

താൻ അവരവർക്കു വേണ്ടസ്ഥിതിയിലുള്ള ഔഷധം കൊടുക്കുന്നു. പ്രിയരെ! ഇത്ര മഹാ വൈദ്യന്റെ അടുക്കൽ ചെന്നു രോഗസ്വഭാവം വെളിപ്പെടുത്തി; അ

തിനു വേണ്ട ഔഷധം വാങ്ങിപ്പോരുവാൻ സാധുക്കളായ നമ്മാൽ സാധിക്കുമൊ എന്നു വിചാരിച്ചേക്കാം. എന്നിരുന്നാലും, ആ വിചാരം സാരമില്ല. തന്റെ അടുക്കൽ ചെല്ലാൻ മനസ്സാകുന്നു എന്നു നിരൂപിക്കുന്നവസരത്തിൽ, നമുക്കു തന്റെ അടുക്കൽ ചെന്നു വിവരം വെളിപ്പെടുത്തി ഔഷധം വാങ്ങിക്കുവാൻ ശക്തി തരുന്നു. താൻ സർവ്വവ്യാപിയല്ലയൊ. നാം എന്തു ചെയ്താലും, എവിടെ പോയാലും എന്തു നിരൂപിച്ചാലും, സകലവും തന്റെ തിരുമുമ്പാകെ തുറക്കപ്പെട്ടതായിരിക്കുന്നു. തന്റെ അടുക്കൽ ചെല്ലാൻ നാം വിചാരിക്കുമ്പോൾ മുതൽ, നമ്മിൽ ബാധിച്ചിരിക്കുന്ന വ്യാധിക്കു ഇറക്കം വന്നുതുടങ്ങുകയും, നാം തന്റെ അടുക്കൽ ചെന്നു ഔഷധം കൈക്കൊള്ളുമ്പോൾ സകല രോഗങ്ങളും സങ്കടശല്യങ്ങളോടെ നമ്മിൽ നിന്നു വേർപിരികയും ചെയ്യുന്നു.

ഹാ! താൻ ഇത്ര ദയാലുവും, ശക്തനും, പ്രാബല്യപ്പെട്ടവനും, രോഗികളെ കുറിച്ചു സ്നേഹമുള്ളവനും, രോഗത്തെ വെറുക്കുന്നവനും ആയിരിക്കെ, നാം ക്ഷണത്തിൽ തന്റെ അടുക്കൽ ചെന്നു നമുക്കു ഓരോരുത്തർക്കും ഔഷധം വാങ്ങി സേവിക്കുന്നതിനു സ്വല്പം പോലും, സംശയിക്കയൊ, നിരാശപ്പെടുകയൊ ചെയ്യിട്ടു ആവശ്യമില്ലാ,

ഇപ്രകാരം ചെയ്യാതെ നാം മടിയും, മൌനം ദീക്ഷിച്ചിരുന്നാൽ നിശ്ചയമായും, ഈ കഠോരതരമായ ദീനത്തിൽപ്പെട്ടു മരിച്ചു പോയേക്കുമെന്നു വീണ്ടും ഉണർത്തിച്ചുകൊണ്ടു തല്ക്കാലം വിരമിക്കുന്നു.

(തുടരും) എന്നു പള്ളിക്കർ കെ. വി. കുറിയാക്കോസ്.

---

## ഒരു പ്രത്യേക പ്രാർത്ഥന.

അമെറിക്കായിലെ അംഗ്ലിയാ സഭയിൽ ഉൾപ്പെട്ട പാദ്രിമാരിൽ ഡൊക്തർ ക്രാപ്പ്സി എന്നു പേരായ ഒരു പ്രസിദ്ധൻ നമ്മുടെ കർത്താവിന്റെ ജനനം ദൈവമാതാവിന്റെ കന്യാത്വത്തിൽനിന്നല്ലെന്നു ഉപദേശിക്കുന്ന ഒരു പുസ്തകം ചമച്ചിരിക്കുന്നു. ഇതു അംഗ്ലിയാസഭയുടെ ഉപദേശത്തിനും താൻ പാലിച്ചുകൊള്ളാമെന്നു ചെയ്തിട്ടുള്ള സത്യത്തിനും അനുരൂപമല്ലാത്തതിനാൽ അയാളെ വൈദിക കോടതിയിൽ വിസ്തരിക്കുന്നതിനു ആരംഭിച്ചിട്ടുണ്ടു. ഈ വിസ്താരത്തിൽ പാദ്രിയെ നിർദ്ദോഷിയാക്കി വിട്ടയച്ചാൽ സഭയുടെ ഉപദേശങ്ങൾക്കു വളരെ ന്യൂനതകൾ ഉണ്ടാകാവുന്നതുകൊണ്ടു അതു വരാതിരിപ്പാനും സത്യവിശ്വാസം നിലനിൽത്തുന്നതിനും പള്ളികൾതോറും പ്രത്യേക കുറുബാനയും പ്രാർത്ഥനയും നടത്തണമെന്നു ഫൊണ്ടുലാക്കിലെ അംഗ്ലിയാബിഷോപ്പു കല്പന അയക്കയും താൻതന്നെ പ്രാർത്ഥന ഉണ്ടാക്കി അയക്കയും ചെയ്തിരിക്കുന്നു. സുറിയാനിക്കാരെ മൂഢന്മാരായി വിധിക്കുന്നവർ ഒരു അംഗ്ലിയാ ബിഷോപ്പുണ്ടാക്കി തന്റെ ഇടവകകളിൽ കൊടുത്തിരിക്കുന്ന പ്രാർത്ഥന മനസ്സിരുത്തി വായിക്കണമെന്നുള്ള അപേക്ഷയോടുകൂടി അതിന്റെ തർജ്ജമ താഴെ ചേർക്കുന്നു. സംശയമുള്ളവർ ലിവിങ്ങ് ചർച്ച് എന്ന പത്രത്തിന്റെ ഏപ്രിൽ ൨൭-൹-ലെ പ്രതിയിൽ ൬൬൮-ാം പുറം നോക്കുക.

### പ്രാർത്ഥന.

“അനുഗ്രഹിക്കപ്പെട്ട കർത്താവെ! നിന്റെ ജഡത്തിന്റെ അവയവങ്ങളായ വിഭജിക്കപ്പെട്ട ഈ അംശത്തെ കരുണയോടെ ദർശിക്കണമെ. ഞങ്ങൾ പാപം ചെയ്തു ഞങ്ങളെ ഭരമേല്പിച്ചിരിക്കുന്ന വിശ്വാസമാകുന്ന വിശുദ്ധ ഭരമേല്പിനെ ഞങ്ങൾ ഉപേക്ഷയായി വിചാരിച്ചുകളഞ്ഞിരിക്കുന്നു. നിന്റെ കൃപയ്ക്കു ഞങ്ങൾ അയോഗ്യന്മാരും നിന്റെ ശിക്ഷയ്ക്കു ഞങ്ങൾ പാത്രങ്ങളുമായി തീർന്നിരിക്കുന്നു. എങ്കിലും വിശുദ്ധിയുള്ളവളും അനുഗ്രഹിക്കപ്പെട്ടവളുമായ നിന്റെ മാതാവിന്റെ ബഹുമാനത്തിനു വേണ്ടി, ഉപദ്രവകരങ്ങളായ വേദവിരോധങ്ങളാൽ ആക്ഷേ

പിക്കപ്പെട്ടിരിക്കുന്ന അവൾക്കുവേണ്ടി നീ വാദിക്കണമെ. നിന്നിൽനിന്ന നന്മയെ പ്രാപിപ്പാൻ ഞങ്ങൾക്കു യോഗ്യതയില്ലെങ്കിലും നിന്നെ വഹിച്ചവളുടെ ബഹുമാനത്തെ നീ നിശ്ചയമായി പാലിക്കും. ഇതാ വിശുദ്ധിയുള്ളതും പാപം കൂടാത്തതുമായ അവളുടെ കന്യാവ്രതത്തെ നിഷേധിച്ചിരിക്കുന്നു. അവളെക്കുറിച്ചു ദൈവദൂഷണം പറയുന്നവർ പ്രബലപ്പെടുവാൻ നീ സമ്മതിക്കരുതെ. ദുഷ്ടന്മാരും ജഡമയന്മാരുമായവരുടെ ദുരാലോചനകളെ നശിപ്പിക്കയും നിന്റെ സഭയെ എന്നേക്കുമായി ഒരിക്കൽ ഭരമേല്പിച്ച വിശ്വാസത്തിൽ കാത്തുകൊള്ളുകയും ചെയ്യണമെ.

കർത്താവെ കരുണ ചെയ്യണമെ. ക്രിസ്തുവെ കരുണ ചെയ്യണമെ. കർത്താവെ കരുണ ചെയ്യണമെ. പിതാവായ ദൈവമെ ഞങ്ങളോടു കരുണ ചെയ്യണമെ. പുത്രനായ ദൈവമെ ഞങ്ങളോടു കരുണ ചെയ്യണമെ. പരിശുദ്ധാത്മാവായ ദൈവമെ ഞങ്ങളോടു കരുണ ചെയ്യണമെ. ഞങ്ങളുടെ കർത്താവായ യേശുക്രിസ്തുവാകുന്ന ദൈവത്തിന്റെ മാതാവായ വിശുദ്ധ മറിയമെ ഞങ്ങൾക്കുവേണ്ടി പ്രാർത്ഥിക്കണമെ. വിശുദ്ധ മാലാഖമാരും നിരയി മാലാഖമാരും അനുഗ്രഹിക്കപ്പെട്ട ദൂതന്മാരുടെ സകല സംഘങ്ങളുമെ ഞങ്ങൾക്കുവേണ്ടി പ്രാർത്ഥിക്കണമെ. സകല വിശുദ്ധ പിതാക്കന്മാരും ദീർഘദർശിമാരും, അപ്പോസ്തോലന്മാരും, സഹദേന്മാരും, മൌദിയാനന്മാരും കന്യകമാരും സ്വർഗ്ഗത്തിലുള്ള അനുഗ്രഹിക്കപ്പെട്ട സകല സംഘവുമെ ഞങ്ങൾക്കുവേണ്ടി പ്രാർത്ഥിക്കണമെ. കർത്താവിന്റെ ദാസന്മാരെ കർത്താവിനെ വാഴ്ത്തുവീൻ. നീതിമാന്മാരുടെ ആത്മാക്കളും ദേഹികളുടെ കർത്താവിനെ വാഴ്ത്തുവിൻ; അവനെ സ്തുതിപ്പീൻ, എന്നേക്കും അവനെ മഹത്വപ്പെടുത്തുവീൻ. തന്റെ വിശുദ്ധാത്മാവിനെ തന്റെ സഭയിൽ എന്നും വസിപ്പാൻ നൽകിയവനായ വിശുദ്ധ യേശുവെ! വിധി കല്പിക്കുവാനുള്ള ചുമതല വഹിക്കുന്നവരിൽ നീ വസിക്കണമെ. ജ്ഞാനംകൊണ്ടു അവരെ നിറയ്ക്കണമെ. കന്യാവ്രതത്തിൽനിന്നുള്ള നിന്റെ ജനനത്തെ നിഷേധിക്കുന്ന ദുരുപദേശത്തെ ഓടിക്കുവാനും പാരമ്പര്യമായി സഭയിൽ ലഭിച്ചിരിക്കുന്ന സത്യവിശ്വാസത്തെ പാലിപ്പാനും വേണ്ട ധൈര്യം അവർക്കു കൊടുക്കണമെ, നിന്റെ കരുണ നിമിത്തമായിട്ടു ഇതു നൽകണമെ എന്നു ഞങ്ങൾ നിന്നോടു അപേക്ഷിക്കുന്നു ആമ്മീൻ.

സി. സി. ഫൊണ്ടുലാക്ക.

---

## സൂചനകൾ.

കായംകുളം മാർത്തോമ്മാപള്ളിയിൽ ശവമടക്കിക്കൂടെന്നുണ്ടായ ഗവർമ്മെണ്ടുത്തരവിനെ സംബന്ധിച്ചു ടി. പള്ളിക്കാർ മൌനം ദീക്ഷിച്ചിരിക്കുന്നതു, ഭൂതകാലത്തു സമുദായകാര്യങ്ങൾ പ്രശസ്തമാംവണ്ണം ഊർജ്ജിതമായി പ്രവൃത്തിച്ചിട്ടുള്ള കായംകുളക്കാരുടെ ഈ തലമുറയ്ക്കു ഒട്ടും ചേരുന്നതല്ലെന്നു കായംകുളക്കാരോടു പ്രതിപത്തിയുള്ള ഒരു ലേഖകൻ "മലങ്കര സഭാതാരക"യിൽ എഴുതിയിരിക്കുന്നു. പള്ളിക്കരോഡിനോടു ചേർന്നുകിടക്കുന്നതും ഏകദേശം ഒന്നുരണ്ടു അടി കുഴിക്കുമ്പോൾ വെള്ളമുള്ളതും മണ്ണിട്ടു നികത്തിയെടുത്തതും ആയ തറപ്പുരയിടത്തിൽ അനുവാദം കൂടാതെ ശവമടക്കിയതിനെപറ്റി ദയാനിധിയായ ഗവർമ്മെണ്ടു യാതൊന്നും പ്രവൃത്തിക്കാതെ മേലാൽ ശവമടക്കിക്കൂടായെന്നു മാത്രം തീരുമാനിച്ചതു ഇവരുടെ ഭാഗ്യദശയെന്നെ വിചാരിക്കുവാൻ തരമുള്ളു. ഈ സ്ഥിതിയ്ക്കു ഈ ലേഖകന്റെ ഗുണദോഷം കേൾക്കുന്നതായാൽ ഒട്ടും തരക്കേടില്ലല്ലൊ. ഇതു ഒരു എതു ഉത്തരവാണെന്നു ലേഖകൻ ധരിച്ചതു എവിടെനിന്നാണെന്നു മനസ്സിലാകുന്നില്ല.

തെക്കൻപ്രദേശങ്ങളായ കണ്ണങ്കോടു, ഏനാദിമംഗലം, മണ്ണടി, പട്ടാഴി, കുളക്കട മുതലായ സ്ഥലങ്ങളിൽ സത്യസഭയുടെ വിശ്വാസത്തെ നവീന ഉപദേശികൾ കയറി ഇളക്കി മറിക്കുവാൻ കുറെ നാളുകൾ കൊണ്ടു പ്രയത്നിച്ചു വരുന്നുവെങ്കിലും അവിടെയുള്ളവരിൽ അധികം ആളുകളും തങ്ങളുടെ മാതൃസഭയെ വിടുന്നതിനു മനസ്സില്ലാത്തവരും പൂർവ്വപിതാക്കന്മാരുടെ പിന്നടികളിൻപ്രകാരം നടക്കുന്ന